# മലങ്കര ഇടവക പത്രിക

പുസ്തകം ൧൪ | ൧൯൦൫ ഇടവം | ലക്കം ൫

## സഭയും വേദപുസ്തകവും.

(൧൩-ാം പുസ്തകം ൨൭൩-ാം പുറം തുടൎച്ച)

സഭയും വേദപുസ്തകവും രണ്ടും പരിശുദ്ധാത്മാവിന്റെ നടത്തിപ്പിൻ കീഴ് ശ്രു. ശ്ലീഹന്മാരുടെ വേലയുടെ ഫലമാകുന്നു. രണ്ടും ദൈവീക സൃഷ്ടിപ്പുകൾ ആകുന്നു. ഈ സത്യത്തെ ശരിയായി പിടിച്ചെങ്കിൽ മാത്രമെ അനേകം തൎക്കങ്ങൾ വേഗത്തിൽ അവസാനിക്കയുള്ളു. സഭ മ്ശിഹായുടെ മനസ്സിന്റെ ഒരു ജീവനുള്ള നഹറാ ആയിരുന്നു. സഭയുടെ വിശ്വാസം ഉണ്ടായതു വേദപുസ്തകത്തിൽ നിന്നല്ലാ പിന്നെയൊ ശ്ലീഹന്മാരിൽ നിന്നു തന്നെയും അവർ മൂലം കൎത്താവിൽ നിന്നു തന്നെയും അത്രെ. സഭയ്ക്കു വേദപുസ്തകത്തോടുള്ള സംബന്ധം പിന്നാലെ ഉള്ള ഒരു ദൈവീക വേല ആകുന്നു. സത്യത്തെ സംബന്ധിച്ച സംഗതികളിൽ പകുതി സത്യം മറന്നുകളയുന്നതു ഒട്ടും ശരിയായിരിക്കയില്ലാ.

ഈ തത്വം ഈ കാലത്തോടു ചേൎത്തു നോക്കാം. പഴയ കാലത്തെ ഒന്നും ഓൎക്കാതെ മുൻവിധി ഒന്നും കൂടാതെ ഇരുവർ തനിച്ചു സ്വാതന്ത്ര്യമായി വേദപുസ്തകം വായിക്കുന്നു കുറെ നാൾ പഠിക്കുമ്പൊൾ ഒട്ടുക്കം വിപരീതങ്ങൾ പഠിപ്പിപ്പാൻ തുടങ്ങുന്നു. എന്തു ചെയ്യാം? ഇങ്ങിനെ അല്ലാതെ നമുക്കു എന്തു പറയാം? നിങ്ങൾ അറിവുള്ളവരാകുന്നു, നിങ്ങൾ സാമൎത്ഥ്യമുള്ളവരാകുന്നു, എന്നാൽ നിങ്ങൾ ഒരുവനു മറ്റവൻ വിരോധം പറയുന്നു. അതുകൊണ്ടു നിങ്ങൾ ഇരുവരും ശരിയായിരിപ്പാൻ പാടില്ലാ. വേറെ മൂന്നാമത്തു ഒരുവന്റെ അഭിപ്രായം ചോദിക്ക എന്നൊ? എന്നാൽ അതും ഒരു അഭിപ്രായം എന്നെ ഉള്ളല്ലൊ: നിന്റെ അഭിപ്രായത്തെക്കാൾ തക്ക അററതായി അവന്റെ അഭിപ്രായത്തെ നീ വിചാരിക്കേണമെന്നുണ്ടൊ?

വേദപുസ്തകം ഒരിക്കലും കരുതിയിടാഞ്ഞ ഒരു ഉപയോഗത്തിനു ആക്കിയില്ലയൊ? അതു ഇപ്പോൾ മറ്റുലോകത്തു നിന്നു നിനക്കു ഇറങ്ങി വന്നതു പോലെ ആണു നീ അതിനെ പെരുമാറുന്നതു; എന്നാൽ അതു ഭൂമിയിൽ ഉണ്ടായിട്ടു ഏറെനാളായി

സഭയിൽ എഴുതി, സഭയാൽ ചേൎത്തു, സൂക്ഷിപ്പാൻ സഭയെ ഏല്പിച്ചു; പിന്നെ അതിന്റെ അൎത്ഥം എന്തെന്നു നാം സഭയോടു ചോദിക്കരുതൊ? ഏറിയ പ്രായമുള്ളതായി ജീവനുള്ള ദൈവത്തിന്റെ സഭ എന്നു ഒരു ബഹുമാനപ്പെട്ട സംഘം ഉണ്ടു. നിശ്ചയമായി അതു നിന്നെക്കാൾ പ്രായം കൂടിയതാകുന്നു; അതു അധികം പരിജ്ഞാനമുള്ളതുമാകുന്നു. അതു പൂൎവ്വപിതാക്കന്മാരുടെ മാതാവും മഹാജ്ഞാനികളുടെ ഗുരുവുമാകുന്നു. അതു വളരെ പദവികളോടു കൂടെ വരം ലഭിച്ചതും പല അധികാരങ്ങൾ കിട്ടീട്ടുള്ളതും സ്വൎഗ്ഗത്തിൽ നിന്നു തുടരെ നടത്തികൊള്ളാമെന്നു കൎത്താവു അതിന്മേൽ വാഗ്ദത്തം ഉറപ്പിച്ചിട്ടുള്ളതുമാകുന്നു. ഇന്ന സംഗതിയെ കുറിച്ചു അതിന്റെ മനസ്സു എന്തെന്നു നമുക്കു അന്വെഷിക്കരുതൊ? പത്തൊമ്പതു നൂറാണ്ടുകളോളം സഭ തെറ്റിപ്പോയി എന്നു പറയുന്നു എങ്കിൽ ഇരുപതാം നൂറാണ്ടും അങ്ങിനെ അല്ലെന്നു എന്താണു ഉറപ്പു? ആദ്യം മുതൽ അവസാനം വരെ പൊതു സഭക്കു ഇല്ലാത്ത ഒരു നടത്തിപ്പു നിനക്കിപ്പോൾ വെളിപ്പെട്ടു എന്നു പറഞ്ഞാൽ ഞങ്ങൾ വിശ്വസിക്കുമെന്നു നീ വിചാരിക്കുന്നുവൊ? ഭൂമിയിൽ വല്ല സത്യവും ഉണ്ടെങ്കിൽ അതു നിശ്ചയമായി പൊതു സഭയുടെ നിലനില്ക്കുന്നതായ വിശ്വാസവും പരിജ്ഞാനവും ആയിരിക്കേണം. പൊതുവെ ഉള്ള സഭയുടെ സ്ഥിരമായ വിശ്വാസവും നടപ്പുമാകുന്നു എടുക്കേണ്ടതു? വേദത്തിന്റെ അൎത്ഥം പറയേണ്ടതു സഭ ആകുന്നു എന്നു വെച്ചാൽ സഭയെ വേദത്തിനു മേൽ പൊക്കുന്നു എന്നു സാധാരണം പറച്ചിൽ ഇവിടെ ആലോചിക്കാം. വേദത്തിന്റെ അൎത്ഥം പറയുന്നതിനു ഓരോരുത്തനെ ആക്കിയാൽ വേദത്തിന്മേൽ ഓരോരുത്തനെ ആക്കുന്നു എന്നും പറയരുതൊ?

ഒന്നുക്കു മറ്റൊന്നു എതിരായി അൎത്ഥം പറയുന്നവരെ കുറിച്ചാകുന്നു വാദം. സഭ വേദപുസ്തകത്തെക്കാൾ മേൽ ആകുന്നു എന്നല്ല പറയുന്നതു; പിന്നെയൊ സഭ, വേദപുസ്തകത്തിന്റെ അൎത്ഥം ഓരോ വിധം പറയുന്നവരെക്കാൾ മേൽ ആകുന്നു എന്നാം ഇവ. അതായതു സഭയും ഓരോ ആളും. ഭിന്നാഭിപ്രായത്തിൽ വരുമ്പോൾ ഓരോ ആളിന്റെ അഭിപ്രായത്തെ പിഴ തിരുത്തേണ്ടതു പൊതു സഭ ആകുന്നു എന്നത്രെ. ഒരാൾക്കു കഴിയാത്തതു സഭക്കു കഴിയുന്നതു ആകുന്നു. ചുരുക്കി പറഞ്ഞാൽ വിശ്വാസ തൎക്കങ്ങളിൽ സഭക്കു അധികാരം ഉണ്ടു. എങ്ങിനെ എന്നാൽ:—"ഞാനും എന്റെ പിതാവും ഒന്നാകുന്നു" എന്നു നമ്മുടെ കൎത്താവു പറയുന്നതായി വേദത്തിൽ പറയുന്നു. തന്റെ ദൈവത്വത്തെ ഉറപ്പിച്ചു പറഞ്ഞു എന്നു അൎത്ഥമാകുന്നു

വൊ? "അതെ" എന്നു ഒരുവനും "അല്ല" എന്നു മറ്റൊരുവനും പറയുന്നു. മനുഷ്യനായിരിക്കുന്ന, താൻ, സൃഷ്ടി അല്ലാത്ത ദൈവത്തോടു ശരിയാകി പറഞ്ഞു എന്നു വിചാരിച്ചു കൂടാ എന്നു മൂന്നാമത്തു ഒരുവനും പറയുന്നു. അൎത്ഥം പറച്ചിൽകാർ ഭിന്നിക്കുന്നു. അപ്പോൾ നാം പൊതു സഭയുടെ സ്ഥിരമായ വിശ്വാസത്തെ അത്രെ നോക്കേണ്ടതു. ശു: യോഹന്നാൻ ജീവിച്ചിരിക്കുമ്പോൾ സഭയുടെ വിശ്വാസത്തെ സംബന്ധിച്ചു അന്വെഷണം കഴിച്ച ഒരു റോമാ മജിസ്ത്രേട്ടു ഉണ്ടായിരുന്നു (ത്രാജനു പ്ലീനിയുടെ എഴുത്തു) രാവിലെ തോറും അവർ ഒന്നിച്ചു കൂടുകയും ഒരു ദോഷവും ചെയ്കയില്ലെന്നു ഒരു കൎമ്മത്താൽ തങ്ങളെ തന്നെ ബന്ധിക്കയും ദൈവമായിട്ടു മ്ശിഹായിക്കു അവർ കീൎത്തനം പാടുകയും ചെയ്യുതായി അവൻ കണ്ടുപിടിച്ചു. നോക്കുകാ. ശു: യോഹന്നാന്റെ സുവിശേഷം എഴുതുന്നതിനു മുമ്പു തന്നെ നമ്മുടെ കൎത്താവു പിതാവിനോടു സമമായി പറഞ്ഞു എന്നു സഭ പഠിപ്പിച്ചു. സഭ പിന്നെയും അങ്ങിനെ തന്നെ പഠിപ്പിച്ചു എന്നു നാം അറിയുന്നു. വേദപുസ്തകത്തിന്റെ ഒന്നാന്തരം അൎത്ഥം പറയുന്നതു, പൊതു സഭയുടെ സ്ഥിരമായ വിശ്വാസം ആകുന്നു.

അല്ലെങ്കിൽ പിന്നെയും "ഇതു എന്റെ ശരീരം ആകുന്നു" എന്നു നമ്മുടെ കൎത്താവു വേദത്തിൽ പറയുന്നു. തന്റെ ആവസിപ്പു താൻ ഉറപ്പിച്ചു പറഞ്ഞുവൊ? "അതെ" എന്നു ഒരുവൻ പറയുന്നു. "ഇല്ല" എന്നു മറ്റൊരുവൻ പറയുന്നു. അൎത്ഥം പറയുന്നവർ ഭിന്നിക്കുന്നു. നമുക്കു സഭയുടെ അൎത്ഥം പറച്ചിൽ നോക്കാം. എവൻഗേലിസ്തനായ ശു: യോഹന്നാന്റെ മരണത്തിൻ പത്തു വൎഷത്തിനകം തന്റെ ശിഷ്യന്മാരിൽ ഒരുവൻ (ശു: ഇഗ്നാത്യോസ്) വിശുദ്ധ കുൎബ്ബാനയെ സംബന്ധിച്ചു താഴെ വരുന്ന പ്രകാരം എഴുതി:— "അതു ആത്മ മരണത്തെ തടുക്കുന്നതായി മരണമില്ലായ്മയുടെ ഔഷധി ആകുന്നു." പിന്നെയും തന്റെ മനുഷ്യ സ്വഭാവം സാക്ഷാൽ അവിവിടെ ഉണ്ടെന്നു വിശ്വസിപ്പാൻ കഴിയാഞ്ഞിട്ടു ചിലർ വിശുദ്ധ കുൎബ്ബാന കൈക്കൊള്ളാതെയിരുന്നു എന്നും മറ്റും താൻ പറയുന്നു. ഇതാ ശു: യോഹന്നാന്റെ പത്തു വൎഷത്തിനകം കുൎബ്ബാനയിൽ സാക്ഷാൽ സാന്നിദ്ധ്യം പഠിപ്പിച്ചിരുന്നു. പിന്നെയും സഭ അതിനെ പഠിപ്പിച്ചു എന്നും നാം അറിയുന്നു. അപ്പോൾ നാം പൊതു സഭയുടെ സ്ഥിരമായ വിശ്വാസത്തെ കൈക്കൊള്ളുന്നു.

അല്ലെങ്കിൽ പിന്നെയും "അവർ അവരുടെ മേൽ തങ്ങളുടെ കൈകളെ വച്ചു, അവൎക്കു പരിശുദ്ധാത്മാവു ലഭിക്ക

ചെയ്യു" എന്നു എഴുതിയിരിക്കുന്നു. ഇതിന്റെ അൎത്ഥം കൈവെപ്പു വേണമെന്നാകുന്നുവൊ? "അല്ലാ" എന്നു ചിലർ പറയുന്നു. "അതേ" എന്നു മറ്റു ചിലർ പറയുന്നു. ഇവരിൽ ആരാണു ഒത്തതു? നാം പൊതു സഭയോടു ചോദിക്കുന്നു. ശ്ലീഹന്മാരുടെ കാലം മുതൽ ഇന്നേവരെ ക്രിസ്തീയ സഭയുടെ സാധാരണ നടപ്പിൽ ഒന്നു, കൈവെപ്പാകുന്നു. ഇതാകുന്നു സഭ അതിനു കൊടുത്ത അൎത്ഥം. പൊതു സഭയുടെ സ്ഥിരമായ നടപടികളിൽ തന്നിട്ടുള്ള അൎത്ഥത്തെക്കാൾ നല്ല അൎത്ഥം കണ്ടു പിടിക്കാമെന്നു വിചാരിക്കുന്നവൻ ധൈൎയ്യശാലി തന്നെ!

ഇതിനാൽ ഈ രണ്ടു വഴികളിൽ ഐകമത്യം അധികം വൎദ്ധിപ്പിക്കുന്നതു ഏതെന്നും നമുക്കു നോക്കാം. ആളാംപ്രതിയുള്ള അൎത്ഥം പറച്ചിൽ ഒരിക്കലും ഐക്യതയെ ഉണ്ടാക്കിട്ടില്ലാ. അതിന്റെ പ്രകൃതി തന്നെ അതിനു കഴികയില്ലെന്നും പറയുന്നു. പ്രൊട്ടസ്റ്റാന്റ് മാൎഗ്ഗത്തിലെ നിൎഭാഗ്യ പകുപ്പുകളുടെ എണ്ണം എത്ര? ഇതിന്റെ പോക്കു എത്ര തലകൾ ഉണ്ടോ അത്രയും അഭിപ്രായങ്ങളായി തീരത്തക്കതാകുന്നു.

എന്നാൽ സ്വയത്യാഗം എന്നതു ക്രിസ്തീയ സുകൃതങ്ങളിൽ വെച്ചു ഉയൎന്നതാകുന്നു. മനുഷ്യർ ഇതിനെ എത്രയും അഭ്യസിച്ചു വരുന്നുവൊ അത്രയും സ്വയവ്യാഖ്യാനം മാറിപ്പോകും. മനുഷ്യർ തങ്ങളുടെ അറിവുകേടിനെ വേണ്ടുംപോലെ പഠിക്കുമ്പോൾ സഹായം കൂടാതെ വേദത്തിൽ നിന്നു മാത്രം തങ്ങളുടെ വിശ്വാസവും നടപ്പും ഉണ്ടാക്കുന്നതിനായി തങ്ങളുടെ സ്വന്ത അപ്രാപ്തിയെ കുറിച്ചു താഴ്മയായി ബോധപ്പെട്ടും "നീ വായിക്കുന്നതു തിരിച്ചറിയുന്നുവൊ" എന്ന ചോദ്യത്തിനു "പൊതു സഭ കാണിച്ചു തരാതെ ഇനിക്കു എങ്ങിനെ കഴിയും" എന്നു മറുപടി പറഞ്ഞു തുടങ്ങും. ആ സ്വയത്യാഗത്തോടു കൂടെ തങ്ങളുടെ കക്ഷിയേയും ത്യജിക്കും. ദേശാവസ്ഥ പോലെയും കാലാവസ്ഥ പോലെയും ആചാരങ്ങൾ ഭേദപ്പെട്ടിരിക്കാം എങ്കിലും വിശ്വാസ സത്യങ്ങൾ ഭിന്നിച്ചിരിപ്പാൻ പാടില്ലാ എന്നു ബോധപ്പെട്ടും. അപ്പോൾ ഇങ്ങിനെ തങ്ങളുടെ ഇടുങ്ങിയ മനസ്സും കക്ഷി പിടിത്തവും വിട്ടു, ഏറിയ കാലത്തെ കൊടുങ്കാറ്റുകളെ എതിൎത്തു ഇന്നും നമ്മോടു കൂടെ ഉള്ളതായി പരിശുദ്ധാത്മാവിനാൽ പത്തൊമ്പതു നൂറ്റാണ്ടുകൾക്കു മുമ്പു സ്ഥാപിക്കപ്പെട്ട പൊതു സഭയെ കുറിച്ചു മഹത്തായ ഒരു വിചാരം ഉണ്ടാകും. മാറ്റമില്ലാത്ത ഒരു പാരമ്പൎയ്യത്തോടു കൂടിയ പൊതു സഭ തന്നെ. ഭൂമിയിൽ സത്യം കണ്ടെത്തപ്പെടാമെന്നിരുന്നാൽ നിശ്ചയമായി സത്യം ഇവിടെ ഉണ്ടു. അങ്ങിനെ നാം കാണുമാറാകട്ടെ? ആമ്മീൻ.

---

# ഞാൻ രക്ഷപെട്ടു.

മാന്യപത്രാധിപരവർകളെ! ഇടവകപ്പത്രികയിൽ കുറച്ചുമു ന്പു കടമററം, വാളകം മുതലായ വടക്കൻ പ്രദേശങ്ങളിൽ നട ക്കുന്ന വർത്തമാനങ്ങളെപ്പററി സവിസ്താരം കത്തുകളും ലേഖന ങ്ങളും പ്രസിദ്ധപ്പെട്ടുത്തിയിരുന്നല്ലൊ. എന്നാൽ ദൈവമക്കൾ ആ പ്രദേശങ്ങളിൽ മാത്രമല്ലാ, കൊച്ചീസംസ്ഥാനത്തിൻെറ ത ലസ്ഥാനമായ ഇവിടേയും കുറേശ്ശെ കടന്നു വിത്തു വിതപ്പാ നം തുടങ്ങിയിരിക്കുന്നു എന്നുള്ള വർത്തമാനം ഒരു കത്തുമൂലം നി ങ്ങളെ അറിയിക്കുന്നതു. ദയവു ചെയ്തു പത്രികയിൽ ചേപ്പാന പേക്ഷ.

ആദ്യമെ തന്നെ, ഈ എറണാകുളത്തെപ്പററി അല്പം പറ ഞ്ഞുകൊള്ളുന്നു. പറയുന്നതിൻെറ മുഖ്യോദ്ദേശ്യം ഇതാണു: ഇ വിടെ നമ്മുടെ സഭവക ഒരു പള്ളിയുടെ ആവശ്യകതയെക്കുറി ച്ചു പത്രാധിപരവർകൾ ദയവായി മേലദ്ധ്യക്ഷന്മാരോട്ടു ശുപാ ൎശ്ശ ചെയ്യണം. കൊച്ചീസംസ്ഥാനത്തിലെ പ്രധാന കച്ചേരിക ളും രാജകീയ കോളേജും ഇവിടെയാണു. ഇവിടെ ക്രിസ്തുമതത്തി ൻെറ വിവിധശാഖകളിലുൾപ്പെട്ട ആളുകളാണു അധികം എങ്കി ലും യാക്കോബായ സുറിയാനിക്കാരും ഒട്ടും കുറവല്ല. ദിനംപ്രതി കച്ചവടത്തിന്നും കച്ചേരി സംബന്ധമായ കാൎയ്യങ്ങൾക്കും മററുമാ യി തീവണ്ടി വഴിക്കും വള്ളം വഴിക്കും വരത്തുപോക്കുള്ളവർ പ്ര സ്തുത വൎഗ്ഗക്കാരിൽ വളരെ പേരുണ്ടു. ഇതുകൂടാതെ കുഡുംബസ ഹിതം സ്ഥിരമായി താമസിക്കുന്ന പത്തിലധികം ഉദ്യോഗസ്ഥ ന്മാരും സ്കൂളുകളിൽ പഠിക്കുന്ന പത്തിൽ ചില്വാനം വിദ്യാൎത്ഥിക ളും യാക്കോബായ സഭയിൽ ഉൾപ്പെട്ടവരായിട്ടുണ്ടു. ഇവരുടെ കൂട്ടത്തിൽ, സത്യവിശ്വാസത്തിൽ നിന്നു തെററിയ കുന്ദംകുളത്ത രക്കാരായ ചുരുക്കം ചില ദൈവമക്കളും ഇല്ലെന്നില്ല. ഈ കൂട്ടർ യാക്കോബായക്കാരായ ചില വിദ്യാൎത്ഥികളെ സൂത്രത്തിൽ അവ രുടെ കണിയിൽ വീഴിച്ചു, 'നല്ലവഴി'യിലേക്കു തിരിപ്പിക്കുവാൻ ശ്രമിച്ചുവരുന്നു. ഇവരുടെ ഈ പ്രവൃത്തിയാണു എന്നെ ഈ ക ത്തെഴുതുവാൻ ഉത്സാഹിപ്പിച്ചതു.

ഞാനും എറണാകുളത്തു പഠിക്കുന്ന ഒരു വിദ്യാൎത്ഥിയാണു. ഇ നിക്കു ദൈവികമായ കാൎയ്യങ്ങളിൽ അനല്പമായ പ്രതിപത്തിയു ണ്ടെന്നും, ആരൊ രണ്ടുവാക്കു ദൈവത്തെ സംബന്ധിച്ചു പറ യുന്നതായാൽ അവിടെ ഞാൻ ഊണും ഉറക്കവുമൊഴിച്ചിരുന്ന അവയെ ശ്രദ്ധിച്ചുകേൾക്കുമെന്നും പറയുമ്പോൾ ഞാൻ വമ്പു പറയുകയാണെന്നു പ്രിയ പത്രാധിപരെ, നിങ്ങൾക്കും തോന്നി യേക്കാം. എന്നാൽ സത്യത്തിൽ ഞാൻ വമ്പല്ലാ വാസ്തവം ത

ന്നെയാകുന്നു പറയുന്നതെന്നു താഴെ പറയുന്ന സംഭവം കൊണ്ടു നിങ്ങൾക്കു വെളിപ്പെടുന്നതാണു.

ഒരു ദിവസം സ്കൂൾ കഴിഞ്ഞു ഞാൻ വീട്ടിലേക്കു പോകുമ്പോൾ ഒരു വിദ്യാൎത്ഥി എന്നെ വിളിച്ചു, അയാളുമായിട്ടു ഞാൻ കണ്ടു പരിചയമേയുള്ളു. ക്രിസ്ത്യാനിയാണു, കണ്ടാൽ നല്ല മൎയ്യാദക്കാരൻ, ആരോടും അധികം സംസാരിക്കാറില്ല, അയാൾ ക്ലാസ്സിൽ മിക്കപ്പോഴും കണ്ണടച്ചുകൊണ്ടിരിക്കും, ധ്യാനിക്കയാണൊ അതൊ ഉറങ്ങുകയാണൊ എന്നറിയുവാൻ പ്രയാസം ഇത്രയും അയാളുടെ സഹപാഠകന്മാർ പിന്നീടു പറഞ്ഞറിഞ്ഞതാണു ഞാൻ കണ്ടതല്ല. അയാൾ വിളിച്ചപ്പോൾ ഉടനെ ഞാനങ്ങോട്ടു ചെന്നു. എന്റെ വീട്ടിലേക്കുള്ള വഴി അയാൾ താമസിക്കുന്ന വീടിന്റെ ഉമ്മറത്തുകൂടിയായിരുന്നതുകൊണ്ടു, അവിടംവരെ എങ്കിലും വൎത്തമാനം പറഞ്ഞുകൊണ്ടു പോകാമല്ലൊ എന്നു ഞാനും കണ്ടു. അയാളുടെ വീട്ടിന്റെ ഉമ്മറത്തു ചെന്നെത്തുന്നതുവരെ, ഞാനെവിടത്തുകാരനാണെന്നും, ഏതുമതസ്ഥനാണെന്നും, എന്റെ നാട്ടിൽ ഉള്ളവരൊക്കെ മതവൈരാഗ്യമുള്ളവരാണൊ എന്നുംമറ്റും എന്നോടു ചോദിച്ചതിന്നു വാസ്തവമൊക്കെ ഞാൻ അയാളോടു പറഞ്ഞു. എന്നു തന്നെയല്ല, പോൎത്തുഗീസുകാലം മുതൽതന്നെ എന്റെ നാടു മതവൈരാഗ്യത്തിന്നു കീൎത്തിപ്പെട്ടിട്ടുള്ളതാണെന്നും മറ്റും കുറെയൊക്കെ ഞാനങ്ങോട്ടു പൊട്ടിച്ചുകൊടുത്തു. ഞങ്ങൾ രണ്ടാളും അയാളുടെ പടിപ്പുരയ്ക്കൽ എത്തിയപ്പോൾ ഞാൻ:—നിങ്ങളുടെ വീട്ടുകുഡുംബങ്ങളെയാണെന്നെനിക്കറിയാം, വീട്ടുപേരറിഞ്ഞുകൂടാ നിങ്ങൾ യാക്കോബായക്കാരനൊ റോമാക്കാരനൊ?

ഇതിന്നു മറുപടിയായി അയാൾ:—അതൊക്കെ പറയാം വരു നമുക്കു എന്റെ മുറിയിലിരുന്നു അസ്സാരം നേരം സംസാരിച്ചിട്ടു പിരിയാം എന്നു പറഞ്ഞു എന്നെ അയാളുടെ മുറിയിലേക്കു വിളിച്ചുകൊണ്ടുപോയി. ഈ നല്ല മനുഷ്യനോടുകൂടി അസ്സാരനേരം സംസാരിക്കാമല്ലൊ എന്നു കരുതി ഞാനും.

ഞങ്ങൾ അര മണിക്കൂർ നേരം മുറിക്കകത്തിരുന്നു സംസാരിച്ചു ഈ സംസാരത്തിൽ നിന്നു അയാൾ "റിഫോൎമ്ഡ് പാൎട്ടി" എന്നൊരുവൎഗ്ഗത്തിൽ ഉൾപ്പെട്ടവനാണെന്നും, അയാളുടെവീട്ടിലുള്ള മറ്റെല്ലാവരും യാക്കോബായക്കാരാണെന്നും, അയാളുടെ പതിമ്മൂന്നാം വയസ്സിൽ, കല്ക്കത്തയിൽ പോയിരുന്നപ്പോൾ അവിടെ വെച്ചു അയാൾക്കു ഒരു വെളിപാടുണ്ടായി ടി. വൎഗ്ഗത്തിൽ ചേൎന്നതാണെന്നും മറ്റും ഇനിക്കു മനസ്സിലായി. ഒടുക്കം സമയമായതുകൊണ്ടു "ഞാൻ പോകട്ടെ" എന്നു ചോദിച്ചതിന്നു, "ചെറുതായി ഒരു പ്രാൎത്ഥന കഴിച്ചു പിരിയാം" എന്നയാൾ മറുപടി പറഞ്ഞു എന്നോടു മുട്ടുകുത്തുവാൻ വളരെ താഴ്മയോടുകൂടി അപേ

ക്ഷിച്ചു. എന്റെ പത്രാധിപരെ, ഞാനിതിന്നു മുമ്പു മുട്ടുകുത്തി പ്രാൎത്ഥിച്ചിട്ടില്ല. ഈ സമയത്തു പല വികാരങ്ങൾ എന്റെ ഹൃദയത്തിൽകൂടി പാഞ്ഞു. എന്തെങ്കിലും പ്രാൎത്ഥന ഒരു നല്ല കാൎയ്യമാണല്ലൊ എന്നു സങ്കല്പിച്ചു ഞാൻ അയാളുടെ ഇച്ഛയ്ക്കു കീഴ്പെട്ടു എന്നല്ലേ പറയേണ്ടു. അയാൾ രണ്ടു കൈകൊണ്ടും കണ്ണുരണ്ടും പൊത്തി ഇടയ്ക്കിടയ്ക്കു തല വിറപ്പിച്ചു ഗംഭീരമായി ഒരു പ്രാൎത്ഥന കഴിച്ചു. പ്രാൎത്ഥനയിൽ പല കാൎയ്യങ്ങളും അയാൾ വരുത്തീട്ടുണ്ടായിരുന്നു. അയാളും ഞാനും തമ്മിൽ കണ്ടു സംസാരിപ്പാൻ ഇടയാക്കിയ ദൈവത്തെ അയാൾ ആദ്യമായി സ്തോത്രം ചെയ്തു. പിന്നീടു, ഞാൻ എന്റെ നാട്ടിലേക്കു ഒരു വിളക്കായി ഭവിച്ചു, ഞാൻ വഴിയായി യാക്കോബായ സഭയിലുൾപ്പെട്ട അനേകമാത്മാക്കൾ നവീകരിക്കപ്പെടുവാൻ സംഗതിയാകേണമെന്നു അയാൾ പ്രാൎത്ഥിച്ചു. ഒടുക്കം ആരുടെ ഹൃദയവും തകൎക്കപ്പെടത്തക്ക വിധത്തിൽ "സ്വൎഗ്ഗത്തിലുള്ള ഞങ്ങളുടെ പിതാവെ" എന്നു തുടങ്ങിയുള്ള പ്രാൎത്ഥന ചൊല്ലി രണ്ടുമൂന്നു സ്തോത്രവും പറഞ്ഞു. നന്മ നിറഞ്ഞ മറിയമെ എന്നു തുടങ്ങിയുള്ള പ്രാൎത്ഥന അയാൾ ചൊല്ലുവാൻ മറന്നുപോയി എന്നുംകരുതി ഞാനതങ്ങോട്ടു ഉറക്കെ ചൊല്ലികൊടുത്തു. ഇതു അയാൾക്കു അത്ര രസിച്ചിട്ടില്ലെന്നു പിന്നീടു എനിക്കു മനസ്സിലായി. ഒടുക്കം ഞാനെണീറ്റപ്പോൾ അയാൾ:—സ്നേഹിതാ, ഇന്നു നമ്മൾ തമ്മിൽ കാണ്മാനും സംസാരിപ്പാനും ഇടയായതു ദൈവത്തിന്റെ ഇഷ്ടപ്രകാരമല്ലെന്നു ആരറിഞ്ഞു? നിങ്ങളുടെ മനസ്സു തിരിയേണമെന്നു ഇന്നായിരിക്കാം അദ്ദേഹത്തിന്നു തിരുവിഷ്ടം തോന്നിയതു. ആയതുകൊണ്ടു, നാളെയും വരണം. നമുക്കിനിയും സംസാരിക്കാം"

ഞാനിതെല്ലാം കേട്ടു മനസ്സലിഞ്ഞു, അയാൾ പറഞ്ഞതൊക്കെ കാൎയ്യമാണെന്നും കരുതി സന്തോഷത്തോടെ ഞാൻ താമസിക്കുന്ന ദിക്കിലേക്കു പോന്നു. വീട്ടിൽ വന്നപ്പോൾ ഉണ്ടായ വിവരമെല്ലാം എന്റെ കൂടെ താമസിക്കുന്ന ചില മുതിൎന്ന വിദ്യാൎത്ഥികളോടു ഞാൻ പറകയും, അവർ ഈ വൎഗ്ഗക്കാരുടെ ചരിത്രം ആദിമുതൽ സകലവും ഇനിക്കു വെളിപ്പെടുത്തിത്തരികയും ചെയ്തു.

എന്റെ പത്രാധിപരെ! സാത്താൻ ഓരോ വിധത്തിൽ വേഷം കെട്ടികൊണ്ടു നടക്കുന്നതു നോക്കണം. തക്കസമയത്തു തന്നെ എന്റെ സ്നേഹിതന്മാർ എന്നോടു ഗുണദോഷിച്ചില്ലായിരുന്നു എങ്കിൽ ഞാൻ 'നശീകരണവല'യിൽ അകപ്പെട്ടു കുടുങ്ങിപോകുമായിരുന്നു എന്നതിന്നു എന്തൊരു സംശയമാണുള്ളതു? എന്റെ സാറെ, എത്ര പേരാണു ഓരോരൊ ദിക്കിൽ ഇതുപോലെ സത്യവിശ്വാസത്തിൽനിന്നു തെറ്റി വഷളന്മാരായി തീൎന്നിരിക്കുന്നതു. അതു നിമിത്തം നമ്മുടെ സഭയാകുന്ന മണവാട്ടിയെ ദുഃഖിപ്പിക്ക

കയും ചെയ്യുന്നതു! മധുരമേറിയ വാക്കാകുന്ന ആ തേൻ കുടിച്ചു, മത്തു പിടിച്ച തലയ്ക്കു സ്ഥിരമില്ലാതെ എത്രപേരാകുന്നു വീഴുന്നതും തന്മൂലം അധോഗതിയെ പ്രാപിക്കുന്നതും!!

പിറ്റെ ദിവസം ഞാൻ നവീകരണ വിദ്യാൎത്ഥിയുടെ വീട്ടിൽ പോകാതെയിരുന്നില്ലാ. അന്നു എന്റെ കൂടെ താമസിച്ചിരുന്ന രണ്ടു വിദ്യാൎത്ഥികളോടുകൂടിയാണു ഞാൻ പോയതു. അന്നുമുതൽ തുടൎച്ചയായി മൂന്നുനാലു ദിവസം ഞങ്ങൾ അയാളുടെ വീട്ടിൽ പൊയ്ക്കൊണ്ടിരുന്നു. ഈ ദിവസങ്ങളിൽ ഞങ്ങൾ അയാളുമായി പല വാദപ്രതിവാദങ്ങളും നടത്തി. അവയിൽ ചിലതിനൊക്കെ ഞങ്ങൾ തക്ക മറുപടി പറകയും ചിലതിനെല്ലാം ഞങ്ങൾ യുക്തിക്കു മുട്ടുയും ചെയ്തിട്ടുണ്ടു. അവയെ വിസ്താരഭയത്താൽ ഇനിയൊരിക്കൽ നിങ്ങൾക്കെഴുതി അയയ്ക്കാമെന്നും സംശയം തീൎത്തുകൊള്ളാമെന്നും വിചാരിക്കുന്നു.

മൂന്നുനാലു ദിവസങ്ങളിൽ നടന്ന സംഭാഷണത്തിൽ കുന്ദംകുളങ്ങരെ നടത്തീട്ടുള്ള പല കാൎയ്യങ്ങളും ഞങ്ങൾ അയാളോടു ചോദിക്കുന്നതിന്നു ഇടയായി. 'ശവം മാന്തി അച്ചന്റെ കൃത്യം നീതീകരിക്കുന്നതിന്നായി അയാൾ കൊണ്ടുവന്ന തത്വജ്ഞാനങ്ങളുടെ ഒരു വിവരണം എന്റെ സാറെ, നിങ്ങളെ എഴുതി അറിയിക്കുന്നതിന്നു പ്രയാസം. സംഘത്തിൽ പ്രാൎത്ഥിക്കുവാൻ സകലരും മുട്ടുകുത്തി നിന്നപ്പോൾ ഒരു 'ദൈവമകൻ' നീതീകരിക്കുവാൻ വേണ്ടി കൊണ്ടുവന്ന യുക്തികൾ ബഹുരസം തന്നെ.

ഈ കൂട്ടൎക്കു സ്ത്രീകളിലാണ അധികം ദയവും താല്പൎയ്യവും. ഇവിടെ ഇവരുടെ 'സുവിശേഷവേല'യുടെ ഫലമായി തീവണ്ടി സ്റ്റേഷ്യനടുത്തു ഒരു സ്ത്രീസംഘമാണുള്ളതു. അവിടെ സംഘത്തിൽ അഗ്രാസനം വഹിക്കുവാൻ ദൈവമക്കളിൽ പലരും സന്ധ്യാസമയത്തു പോകുന്നതു ഞാൻ കണ്ടിട്ടുണ്ടു. എന്റെ സ്നേഹിതന്മാരിൽ ഒന്നുരണ്ടുപേരെ ഇവർ രക്ഷയിലേക്കു തിരിപ്പിച്ചിട്ടില്ലേയെന്നും ഇനിക്കൊരു സംശയമുണ്ടു. ഈ വിദ്യാൎത്ഥികൾക്കു നോമ്പും നമസ്കാരവും ഒന്നും വേണമെന്നില്ല. ഇങ്ങിനെയൊക്കെയാണു എറണാകുളത്തെ സ്ഥിതി.

എന്റെ പത്രാധിപരെ, രണ്ടുവാക്കുകൂടിപറഞ്ഞു ഈ കത്തു അവസാനിപ്പിച്ചുകൊള്ളട്ടെ. ഈ കൂട്ടർ എന്തിനാണ ഇപ്രകാരം വേഷം കെട്ടികൊണ്ടു നടക്കുന്നതു, എന്തിനാണു ഇവർ അപ്പോസ്തോലികകാലംമുതൽ അടിസ്ഥാനമിട്ടുറപ്പിച്ചിട്ടുള്ള ഈ സത്യവിശ്വാസസഭയുടെ മേൽ വിരുദ്ധത്തിന്റെ വാളിനെ ഇടുവാൻ ശ്രമിക്കുന്നതു. ഇവർ കൎത്താവിന്റെ നാമത്തിൽ എന്തും സഹിപ്പാൻ തയ്യാറാണെങ്കിൽ പുറജാതികളുടെ ഇടയിൽ സുവിശേഷവേല നടത്തട്ടെ! അതുകൂടാതെ സമാധാനത്തെ പാലിച്ചുംകൊണ്ടു

പോകുന്നവരായ യാക്കോബായക്കാരുടെ ഇടയിൽ പെരുമാറി സൂത്രത്തിൽ കക്ഷി തിരിപ്പിക്കുന്നതെന്തിനു? ഇവർ ദൈവത്തിൽ നിന്നുള്ളവരെങ്കിൽ ഇതിവക്കു ഉചിതമാണൊ?

യാക്കോബായ സഭയിൽനിന്നു തെററിയ വഗ്ഗമെ! നിങ്ങളുടെ പ്രഥമദൃഷ്ടിക്കു മൂഢതയെന്നു തോന്നുന്ന യാക്കോബായ വിശ്വാസം സാക്ഷാൽ അപ്രകാരമല്ലെന്നു ധരിപ്പീൻ. നിങ്ങളുടെ കണ്ണുകൾ സാത്താന്റെ ശക്തിയാൽ അന്ധകാരപ്പെട്ടിരിക്കുന്നു. നിങ്ങൾ മുടിയനാം പുത്രനെപ്പോലെ അലറി കരകയും അനുതപിക്കുകയും ചെയ്യൂ, അപ്പോൾ പാപം നിമിത്തം നിങ്ങളുടെ മുഖങ്ങളിൽ അടച്ചിരിക്കുന്ന വാതിൽ നിങ്ങൾക്കു തുറക്കപ്പെട്ടുകയും തന്നിമിത്തം മൂഢതകൾ എന്നു തോന്നിയിരുന്ന യാക്കോബായ വിശ്വാസങ്ങൾ നിർമ്മലവും സാരഗർഭവുമാണെന്നു നിങ്ങൾക്കുതന്നെ തോന്നുകയും ചെയ്യും. ഇതു സാധിപ്പാൻ ഭാഗ്യവതിയായ ദൈവമാതാവിന്റെയും സകല പരിശുദ്ധന്മാരുടെയും ഇടവിടാതെയുള്ള പ്രാർത്ഥന നിങ്ങളെ സഹായിക്കുമാറാകട്ടെ!

യാക്കോബായ മതസ്ഥരെ! നിങ്ങൾ വിശ്വാസത്തിൽ സ്ഥിരതയുള്ളവരായും മതവൈരാഗ്യമുള്ളവരായും ഇരിപ്പീൻ നിങ്ങളുടെ ക്രിസ്തീയ ജീവിതത്തെ കണ്ടു വഴിതെററിപ്പോയവരും പുറജാതികളും കത്താവിങ്കലേക്കു വരട്ടെ! ഏതു മതവിപരീതിയുടെയെങ്കിലും പ്രസംഗം നിങ്ങളുടെ വിശ്വാസത്തിൻ സ്ഥിരതയെ ഇളക്കുവാൻ സാധിക്കാതിരിക്കട്ടെ. ശു: പൌലൂസ് ശ്ലീഹാ പറയുന്നതിനെ ശ്രദ്ധിച്ചു കേൾപ്പീൻ:—

നിങ്ങളെ ഞങ്ങളറീച്ചതൊഴി
ച്ചിങ്ങൊരുവൻ വന്നറിയിച്ചാൽ
വാനവനെങ്കിലുമദ്ദൂതൻ
താനേൽക്കും സഭയിൻ ശാപം.

പ്രിയരെ, യാക്കോബായ സഭക്കെതിരായി ഒരു ദൈവദൂതൻതന്നെ ഭൂമിയിൽ എഴുന്നെള്ളി നിങ്ങളോടു പ്രസംഗിച്ചാലും അവനെ നിങ്ങൾ കൂട്ടാക്കരുതു എന്നു പറഞ്ഞിരിക്കുമ്പോൾ ചില ദുഷ്ടാത്മാക്കളുടെ അടിസ്ഥാനരഹിതമായ പ്രസംഗം കേട്ടു നിങ്ങൾ ഭ്രമിക്കുന്നു എങ്കിൽ നിങ്ങൾ എത്ര ഭോഷന്മാർ!!

യാക്കോബായ വിദ്യാർത്ഥികളെ ഉണർന്നിരിപ്പീൻ. സാത്താൻ എന്നെ വഞ്ചിച്ചതുപോലെ നിങ്ങളേയും വഞ്ചിച്ചേക്കും. നാം അറിവു ലഭിക്കുന്നതിന്നു സദാ യത്നിക്കുന്നവരാകകൊണ്ടു വല്ല പ്രസംഗികളേയും തെററി ധരിച്ചു അവരുടെ ഉപദേശങ്ങൾക്കു കീഴ്പെട്ടും. അനേകം ആത്മാക്കളെപ്പോലെ നാമും തെററിപ്പോകുവാ

ൻ ഇടയുണ്ട. അതുകൊണ്ട സൂക്ഷിച്ചിരിപ്പീൻ. നാം നമ്മുടെ സഭയ്ക്കുവേണ്ടി യത്നപ്പെട്ടുകയും, സഭാചട്ടങ്ങളെ ഒട്ടും ഉദാസീനതകൂടാതെ ശരിയായ വിധത്തിൽ അനുഷ്ഠിക്കുകയും ചെയ്യാൽ നമ്മുടെ സഭ ഉയരുകയും "തട്ടിൻപുറത്തു കത്തുന്ന വിളക്കു" പോലെ ശോഭിക്കുകയും ചെയ്യും, ഇതിലധികാ നമുക്കെന്താണ ഇഹലോകത്തിൽ വേണ്ടതു?

ഒരു വിദ്യാൎത്ഥി.

---

## റീശിസ്സാ.

വിശുദ്ധ അന്ത്യോഖ്യാ സിംഹാസനത്തിൻ കീഴുള്ള മലങ്കരെ യാക്കോബായ സുറിയാനിക്കാർ തങ്ങളുടെ സഭാതലവനായ പാത്രിയക്കീസുബാവാ തിരുമനസ്സിലേക്കു ആണ്ടുതോറും റീശിസ്സാ പിരിച്ചു ഏറെക്കുറെ അയച്ചുവരിക പതിവാണല്ലൊ. "വികാരി പിശാചെന്നും കൈസ്ഥാനി പിശാചെന്നും അവരുടെ സേനാനായകന്മാരെന്നും ഇങ്ങിനെയുള്ള ചിലർ നമ്മുടെ ചില പള്ളികളിൽ പലതരം അഴിമതികൾ നടത്തുന്നുണ്ടെന്നു" ഇടവകപ്പത്രികയിൽ ഒരു ലേഖകൻ പ്രസ്ഥാപിച്ചതുപോലെ റീശിസ്സായുടെ സംഗതിയിലും ആ കൂട്ടരൊ മററു ചുമതലക്കാരൊ ചില പള്ളികളിൽ ഏറെക്കുറെ അഴിമതികൾ നടത്തുന്നുണ്ടെന്നു വ്യസനസമേതം പ്രസ്ഥാപിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ "ഓരൊ ഇടവകകളിൽ നിന്നും അംഗതികളിൽ നിന്നു രണ്ടു ചക്രം വീതവും സമ്പന്നന്മാരിൽ നിന്നു അതിലധികമായി താരതമ്യ പോലെയും ആണ്ടുതോറും റീശിസ്സാ പിരിച്ചയക്കണം" എന്നാണ സിംഹാസനത്തുങ്കലെ കല്പന. ഈ കല്പനപോലെ എല്ലാ ഇടവകകളിൽനിന്നും ശരിയായി റീശിസ്സാ പിരിക്കുന്നുമില്ലാ പിരിയുന്നുമില്ലാ. പിന്നെ റീശിസ്സാ പിരിവു ഏതുപ്രകാരമെന്നാൽ കുമ്പസ്സാരത്തിനായി വരുന്നവർ റീശിസ്സാ ആയി വീട്ടു ഒന്നുക്കു ഒരു ചക്രമൊ ആൾ ഒന്നുക്കു ഒരു ചക്രമൊ രണ്ടു ചക്രമൊ വീതം വയ്ക്കും. ചിലർ വയ്ക്കാതെയും ഇരിക്കും. ചില പള്ളികളിൽ പിരിയുന്ന പണം ഒരു ചുമതലക്കാരനെ ഏല്പിക്കും. ചില പള്ളികളിൽ ഒരു പട്ടക്കാരന്റെയൊ അല്ലെങ്കിൽ എല്ലാ പട്ടക്കാരുടെയും കൈവശമൊ ആയിരിക്കും. ഇങ്ങിനെ പിരിഞ്ഞിരിക്കുന്ന പണത്തിന്നു കല്പനയും ആളും ചെല്ലുമ്പോൾ ചില പള്ളികളിലെ റീശിസ്സാ ശരിയായും സത്യമായും കൊടുത്തയക്കും. ചില പള്ളികളിൽ അച്ചന്മാരുടെ കൈവശമാണെന്നും അല്ലെങ്കിൽ കൈക്കാരന്മാരുടെ കൈവശമാണെന്നും അല്ലെങ്കിൽ മുതൽപിടിയുടെ കൈവശമാണെന്നും അല്ലെങ്കിൽ ചിലവായിപ്പോയി എന്നും അതിനാൽ ഇനി ഏന്നും

പോലെ അയച്ചുകൊള്ളാമെന്നും മറ്റും പല ഒഴികഴിവുകൾ പറ
യും. ഇപ്രകാരം സംഭവിക്കുന്നതു നിയമംപോലെ പ്രവൃത്തിക്കാ
യ്കകൊണ്ടും കണിശമില്ലായ്കകൊണ്ടും അല്ലയൊ? എന്നാൽ റീശീ
സ്സായെ പറ്റി നാം ആലോചിക്കുന്നതായിരുന്നാൽ അതു ശരി
യായി കൊടുക്കേണ്ടതാണെന്നും, ആ നിയമം ആദികാലം മുതലെ
നടപ്പുള്ളതാണെന്നും ദൈവത്താൽ കല്പിക്കപ്പെട്ടതാണെന്നും ആ
കല്പന അനുസരിച്ചു ചെയ്യുന്നതു അനുഗ്രഹമാണെന്നും വേദപു
സ്തകം സാക്ഷിക്കുന്നു. വിശ്വാസികളുടെ പിതാവാകുന്ന അബ്രാ
ഹം ദൈവകല്പന പ്രകാരം ദൈവത്തിന്റെ പ്രധാനാചാൎയ്യനാ
യ മെൽക്കിസദേക്കിന്നു റീശീസ്സാകളും ദശാംശങ്ങളും കൊടുത്തു. ആ
ദ്യ. ൧൪, ൨൦. അതിനാൽ അവൻ അനേകജാതികൾക്കു പിതാവാ
യിത്തീരുകയും അസംഖ്യനേട്ടങ്ങളും ധനങ്ങളും വൎദ്ധിക്കയും ചെ
യ്യുതല്ലാതെ ഒരു കുറവും തനിക്കുണ്ടായില്ല. അപ്രകാരം തന്റെ
പുത്രനായ ഇസ്സാക്കും അവന്റെ പുത്രനായ യാക്കോബും ഈ പ്ര
ധാനാചാൎയ്യന്നു റീശീസ്സാകളും ദശാംശങ്ങളും കൊടുക്കയും അവർ
സ്വൎഗ്ഗീയ വാഴ്വുകൾക്കും വൎദ്ധനവുകൾക്കും ദൈവീക വാഗ്ദത്ത
ങ്ങൾക്കും യോഗ്യന്മാരായിത്തീരുകയും ചെയ്തു. പിന്നെ ദൈവം
ന്യായപ്രമാണം കൊടുത്തപ്പോൾ "റീശീസ്സാകളും ദശാംശങ്ങളും
ഇനിക്കുള്ളവയാകുന്നുവെന്നും അവ നിനക്കും നിന്റെ പുത്രന്മാ
ൎക്കും എന്നേക്കുമായി തന്നിരിക്കുന്നു" എന്നും അഹറോൻ മുതലാ
യ ആചാൎയ്യന്മാരോടു കല്പിച്ചിരിക്കുന്നു. സംഖ്യ. ൧൮. ഈ കല്പ
ന അനുസരിച്ചു പുതിയനിയമകാലം വരെയും ഉള്ള ആചാൎയ്യന്മാ
ൎക്കു റീശീസ്സാകളും ദശാംശങ്ങളും കൊടുത്തിരുന്നു. പിന്നെ പുതി
യനിയമകാലമായപ്പോൾ റീശീസ്സാ വേണ്ടിയിരിക്കുന്നവന്നു റീ
ശീസ്സായും തലവരിപ്പണം വേണ്ടിയിരിക്കുന്നവന്നു തലവരിപ്പണ
വും കൊടുത്തുകൊൾവിൻ എന്നു വിശുദ്ധ സഭയുടെ ദൈവീക അ
പ്പോസ്തോലനായ പൌലൂസും പറഞ്ഞിരിക്കുന്നു. റോമാ. ൧൩.
൭. ഈ കല്പനയും ഈ ദാനവും തലമുറ തലമുറയായി ഇന്നെവ
രെ നിലനില്ക്കുന്നതും സകല സഭയും അതതിന്റെ പുരോഹി
തസ്ഥാനത്തേക്കു അവരവരുടെ റീശീസ്സാകൾ കൊടുത്തുവരുന്ന
തുമാകുന്നു. അതിനാൽ സകല ക്രിസ്ത്യാനികളും ഈ ദൈവീക ക
ല്പനകളെ നിറവേറ്റുവാൻ കടക്കാരാകുന്നു. പിന്നെയും ശിഷ്യ
ന്റെ നാമത്തിൽ ഒരു പാനപാത്രം പച്ചവെള്ളമെങ്കിലും കൊ
ടുത്താൽ അതു ദൈവത്തിന്റെ മുമ്പാകെ അയപ്പായിപ്പോകയൊ
അവന്റെ പ്രതിഫലം നഷ്ടമായിപ്പോകയൊ ചെയ്കയില്ലെന്നു
വിശുദ്ധ എവൻഗേലിയോനിൽ നമ്മുടെ കൎത്താവും കല്പിച്ചിരി
ക്കുന്നു.

ആകയാൽ റീശീസ്സാകളും ദശാംശങ്ങളും ദാനധൎമ്മങ്ങളും മ

ഴയനിയമത്തിലും പുതിയനിയമത്തിലും നിബിയന്മാരാലും ശ്ലീഹന്മാരാലും നമ്മുടെ രക്ഷിതാവിന്റെ തിരുവായാലും കല്പിക്കപ്പെട്ടിരിക്കുന്നവയാകകൊണ്ടു വിശ്വാസത്തോടും സ്നേഹത്തോടും അവിനെ കൊടുക്കേണ്ടതാകുന്നു. ഈ ദൈവീകകല്പനകളെ അനുസരിക്കാതെയും മേല്പറയപ്പെട്ട റിശീസ്സാകൾ ദശാംശങ്ങൾ മുതലായ സൽക്രിയകളിൽ നിന്നു ഇതരന്മാരായിത്തീരുകയും ചെയ്യുവരെ ദൈവം ശാസിച്ചു പറയിപ്പിച്ചിരിക്കുന്നതെന്തെന്നാൽ: മലാഖി. ൩. ൭—൰ വരെ വാക്യങ്ങളിൽ സൈന്യങ്ങളുടെ കർത്താവു പറയുന്നു നിങ്ങൾ എന്റെ അടുക്കലേക്കു തിരിവിൻ, ഞാനും നിങ്ങളുടെ അടുക്കലേക്കു തിരിയുമെന്നും, എന്തിൽ ഞങ്ങൾ തിരിയേണ്ടു എന്നു നിങ്ങൾ പറയുന്നു എങ്കിൽ, നിങ്ങൾ ദൈവമായ എന്നെ നിരസ്സിച്ചതുപോലെ ആരു നിരസ്സിച്ചിട്ടുള്ളു എന്നും, എന്തിൽ നിന്നെ ഞങ്ങൾ നിരസ്സിച്ചു എന്നു നിങ്ങൾ പറയുമെങ്കിൽ റിശീസ്സാകളിലും ദശാംശങ്ങളിലും തന്നെ എന്നും ഇവയാൽ എന്നെ നിരസ്സിച്ച നിങ്ങൾ ശാപമേല്പ്പെട്ടുന്നു എന്നും ആകയാൽ സൈന്യങ്ങളുടെ കർത്താവു പറയുന്നു. സകല ജനവുമെ! ദശാംശങ്ങളും റിശീസ്സാകളും എന്റെ അറകളിലേക്കു നിങ്ങൾ കൊണ്ടുവരുവിൻ, അവ എന്റെ ഭവനത്തിൽ ആഹാരത്തിന്നായിത്തീരട്ടെ; ഇതിൽ എന്നെ നിങ്ങൾ പരീക്ഷിച്ചറിവിൻ. ഞാൻ നിങ്ങൾക്കു ആകാശത്തിന്റെ കിളിവാതിലുകൾ തുറന്നു മതി എന്നു നിങ്ങൾ പറയുന്നതുവരെയും വർഷവുകളെ ഞാൻ നിങ്ങളുടെമേൽ ചൊരിയും എന്നുള്ളതാകുന്നു. അതിനാൽ റിശീസ്സാകളിലും ദശാംശങ്ങളിലും സത്യമായി പെരുമാറാതിരിക്കുന്നതും ഉപായം പ്രവൃത്തിക്കുന്നതും ദൈവത്തെ കവൎച്ച ചെയ്കയാണെന്നും ദൈവശാപത്തെ വരുത്തുകയാണെന്നും ആകാശകിളിവാതിലുകളെ അടെക്കയാണെന്നും ഇതിൽനിന്നു വെളിവാകുന്നു. ദൈവം അനുഗ്രഹത്തെയും ശാപത്തെയും നമ്മുടെ മുമ്പിൽ വച്ചിരിക്കുന്നു, കല്പനപോലെയും സത്യംപോലെയും പ്രവൃത്തിച്ചാൽ അനുഗ്രഹവും അല്ലാതിരുന്നാൽ ശാപവും കിട്ടും. സത്യ പോലെയും കല്പനപോലെയും പ്രവൃത്തിച്ചു അനുഗ്രഹത്തെ അല്ലെയൊ നാം സമ്പാദിക്കേണ്ടതു. അതുകൊണ്ടു എല്ലാ ഇടവകകളിലുമുള്ള സകല ജനവുമെ! നമ്മുടെ സത്യ സഭയുടെ പ്രധാനാചാൎയ്യനോടുള്ള സ്നേഹവും നന്ദിയും അറുപോകാതിരിപ്പാനും അനുഗ്രഹവും വാഴ്വും നമ്മുടെ മേൽ ഉണ്ടാകുവാനും ആയി അവിടത്തെ ആത്മീയമക്കൾ എല്ലാവരും അവരവൎക്കുള്ള റിശീസ്സാ കൊടുത്തു മല്കീസ്ദെക്കു അബ്രാഹാമിനെ അനുഗ്രഹിച്ചതുപോലെയുള്ള അനുഗ്രഹത്തെ അവിടെനിന്നും കൈക്കൊള്ളുവിൻ. റിശീസ്സാ പിരിക്കുന്ന മുതലക്കാരെ; നിങ്ങൾ നിങ്ങൾക്കു തോന്നിയതുപോലെ പ്രവൃത്തിക്കാതെ എല്ലാ ഇടവകകളിലുമു

ള്ള എല്ലാവീട്ടുപേരും ആളിന്റെ പേരും എഴുതിയ ഓരൊ പുസ്തകമുണ്ടാക്കി ആ കണക്കിൻപ്രകാരം എല്ലാവരിൽനിന്നും റീശ്ശീസ്സാ പിരിച്ചു ശേഖരപ്പെടുത്തുകയും വൎഷാന്ത്യം അവരുടെ പേരു പള്ളിയിൽ പരസ്യപ്പെടുത്തി അവരെക്കൊണ്ടു വല്ലികയും, പിരിയുന്നിടത്തോളം ഉള്ള പണം ദൈവത്തിനുള്ളതു ദൈവത്തിനും കൈസറിനുള്ളതു കൈസറിനും കൊടുപ്പിൻ എന്നുള്ള ദൈവീകകല്പനയെ ഓൎത്തു സത്യപ്രകാരം കൊടുത്തുകൊൾവീൻ. അങ്ങിനെ നിങ്ങൾ റീശ്ശീസ്സാ പിരിക്കുന്നു എങ്കിൽ ഇപ്പോൾ പിരിയുന്നതിൽ ഇരട്ടി പിരിയുമെന്നും ആണ്ടുതോറും കുറകയല്ലാ കൂടുതലായി പിരിയുമെന്നും നിങ്ങൾതന്നെ സമ്മതിക്കും. നൂറും നൂററൻപതും വീട്ടുകാരുള്ള ഇടവകകളിൽനിന്നു ഒരു രൂപായും ഒന്നേകാൽ രൂപായും പിരിവു കാണുന്നതു റീശ്ശീസ്സാ കൊടുക്കാഞ്ഞിട്ടോ കൊടുത്തതിൽ വല്ലതും പ്രവൃത്തിച്ചിട്ടോ ഏതുപ്രകാരമാണ വിചാരിക്കേണ്ടതു. മേലാലെങ്കിലും ഇപ്രകാരം പ്രവൃത്തിച്ചു ശാപത്തെ വാങ്ങിക്കാതിരിപ്പീൻ. പള്ളിയുടെ ആയാലും, പട്ടക്കാരന്റെ ആയാലും, രാജാവിന്റെ ആയാലും വേണ്ടതില്ലാ ഇനിക്കിനിക്കു കിട്ടണമെന്നു വിചാരിക്കാതിരിപ്പീൻ. പാത്രിയൎക്കീസിനു റീശ്ശീസ്സായും റീശ്കൊഹനൊസ്സു കൈമുത്തും പട്ടക്കാരനു കൈകസ്തൂരിയും രാജാവിനു നികുതിയും ഗുരുവിനു ദക്ഷിണയും ഇങ്ങിനെ ഓരോരൊ സ്ഥാനികൾക്കുള്ള അവകാശം ദൈവത്താൽ കല്പിക്കപ്പെട്ടവയാണെന്നും അതു കൊടുക്കുന്നതു അനുഗ്രഹമാണെന്നും വിചാരിപ്പീൻ. റീശ്ശീസ്സാകളും ദശാംശങ്ങളും വഴിപാടുകളും ദാനധൎമ്മങ്ങളും ഭക്തിപൂൎവ്വം കൊടുക്കപ്പെടുന്നതു നമ്മുടെ കൎത്താവായ യേശുമ്ശിഹായുടെ തൃക്കൈകളിൽ എത്തുന്നതും വളരെ ഇരട്ടിയായി പ്രതിഫലം ലഭിക്കുന്നതാണെന്നും ഓൎത്തു പ്രവൃത്തിച്ചു ദൈവീക അനുഗ്രഹങ്ങളെ കൈക്കൊൾവിൻ.

ദോലാദ്.

---

## പാത്രിയൎക്കീസു ബാവായുടെ സ്ഥാനഭ്രംശം.

അന്ത്യോഖ്യാ സിംഹാസനത്തുമ്മേൽ വാഴുന്ന രണ്ടാമത്തെ അബ്ദൽമ്ശീഹ് എന്നു പേരായ മാർ ഇഗ്നാത്യോസ പാത്രിയൎക്കീസു ബാവാ തിരുമേനിയെ തുൎക്കി ഗവൎമ്മെണ്ടു സ്ഥാനഭ്രഷ്ടനാക്കിയിരിക്കുന്നു എന്നു മലയാള മനോരമ ഒരു മുഖപ്രസംഗത്തിൽ പ്രസ്താവിച്ചിരിക്കുന്നു. ഇതിനെക്കുറിച്ചു ഞങ്ങൾക്കു നേരിട്ടു യാതൊരറിവും കിട്ടിയിട്ടില്ലെങ്കിലും മനോരമക്കു കിട്ടിയ അറിവു ഗാൎഡിയൻ എന്നു പേരായ ഇംഗ്ലീഷ പത്രത്തിൽ നിന്നാകയാൽ

അതിനെ അവിശ്വസിപ്പാൻ കാരണം കാണുന്നില്ല. ഗാർഡിയൻ പത്രത്തിന്റെ ഊറുശ്ലേമിലെ ലേഖകനിൽനിന്നു അറിവു കിട്ടിയതാണത്രെ. പാത്രിയർക്കീസു ബാവായും തുർക്കിഗവൎമ്മെണ്ടും തമ്മിൽ എന്തൊ ചില തൎക്കങ്ങൾ ഉണ്ടെന്നു കുറെമുമ്പു ഇവിടെ കിട്ടീട്ടുള്ള എഴുത്തുകളിൽനിന്നു അറിഞ്ഞിട്ടുള്ളതിനാൽ ഈ കേൾവി കുറെ കൂടെ വിശ്വാസയോഗ്യമായിരിക്കുന്നു.

സുൽത്താന്റെ രാജ്യഭരണം ക്രിസ്ത്യാനികൾക്കു പൊതുവിൽ തൃപ്തികരമല്ലന്നുള്ളതു സംശയമററ സംഗതിയാണു. അൎമ്മീനിയ ക്രിസ്ത്യാനികളെ പലവിധത്തിൽ പീഡിപ്പിക്കയും വധിക്കയും ചെയ്വാൻ തുടങ്ങിയിട്ടു കാലം കുറെ ആയിരിക്കുന്നു. ഇന്നും അവരുടെ ഉപദ്രവം ശമിച്ചിട്ടില്ലാ. യെരുശലേം പാത്രിയർക്കാ സിംഹാസനസ്ഥന്റെ നിയമനത്തിൽ ഓരൊ കാരണം പറഞ്ഞു തുൎക്കിഗവൎമ്മെണ്ടു പ്രവേശിച്ചു ചില പാത്രിയർക്കീസന്മാരെ സ്ഥാനഭ്രഷ്ടന്മാരാക്കയും ചിലരെകൊണ്ടു നിൎബ്ബന്ധിച്ചു രാജി വയ്പിക്കയും ചെയ്യുന്നതു സഹജമാണു. കഴിഞ്ഞ പത്തു വൎഷത്തിനിടയിൽ മൂന്നു പാത്രിയർക്കീസന്മാരെ സ്ഥാനഭ്രഷ്ടരാക്കിയിട്ടൊ രാജി വയ്പിച്ചിട്ടൊ സിംഹാസനത്തിൽനിന്നു പിരിച്ചുവിട്ടിട്ടുണ്ടു. എന്നാൽ അന്ത്യോഖ്യരുടെ കാൎയ്യത്തിൽ മുൻകാലങ്ങളിൽ പല ഉപദ്രവങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും അടുത്ത കാലത്തു ഇങ്ങനെയുള്ള സംഭവങ്ങൾ നടന്നതായി കേട്ടിട്ടില്ല.

കൊല്ലം ആയിരാമാണ്ടിടയ്ക്കു ഭരിച്ചിരുന്ന അന്ത്യോഖിലെ നാലാം ഗീവറുഗീസു പാത്രിയർക്കീസു വളരെ പീഡകൾ സഹിക്കേണ്ടിവന്നു. അദ്ദേഹത്തെ കുർക്കുമാദയറായിൽ നിന്നു പിടിച്ചിറക്കി തടവിൽ പാൎപ്പിക്കയും സിംഹാസന ദയറാ റോമ്മാക്കാൎക്കു കൊടുക്കുവാൻ തീൎച്ചപ്പെടുത്തുകയും ചെയ്തു. എങ്കിലും ആ മദ്ധ്യവിൽ ഒരു ഗവൎണർ മാറി വരുവാൻ ഇടവന്നതിനാലും പുതിയ ഗവൎണർ സുറിയാനിക്കാരോടു സഹതാപമുള്ളവനായിരുന്നതിനാലും ആ പീഡ നീണ്ടുനിന്നില്ലാ. നമ്മുടെ വലിയ തിരുമേനിക്കു സ്ഥാനം കൊടുത്ത യാക്കോബു പാത്രിയർക്കീസു ബാവായും ഒരിക്കൽ തുൎക്കി ഗവൎമ്മെണ്ടിന്റെ കോപത്തിനു പാത്രവാനായി. അദ്ദേഹം കുറെ സുറിയാനി കുട്ടികളെ റഷ്യായിലെ സൎവ്വകലാശാലകളിൽ അയച്ചുപഠിപ്പിക്കുന്നതിനു മാൎഗ്ഗം ഏൎപ്പെടുത്തുകയും അതിലേക്കു ചിലതെല്ലാം പ്രവൃത്തിപ്പാൻ ആലോചിക്കയും ചെയ്യുതു എങ്ങിനെയൊ ഗവൎമ്മെണ്ടു അറിഞ്ഞു പാത്രിയർക്കീസിനെ ഭ്രഷ്ടനാക്കയൊ കൊല്ലുകയൊ ചെയ്യുമെന്നുള്ളടത്തോളം ഒരു ബഹളം ഉണ്ടായി. അപ്പോൾ പാത്രിയർക്കീസും കൂട്ടരും ഭയന്നു തങ്ങളുടെ ഉദ്ദേശത്തെ പിൻവലിച്ചതിനാൽ ഗവൎമ്മെണ്ടു കഠിനമായി ഒന്നും പ്രവൃത്തിച്ചില്ലെന്നെ ഉള്ളു.

കാലം ചെയ്തു പത്രോസു പാത്രിയർക്കീസു ബാവായും ഒരിക്കൽ ഒരു കുടുക്കിൽ അകപ്പെടുവാൻ ഇടവന്നു. പക്ഷെ അതിനു കാരണം ഈ നാട്ടിലെ ചില നവീകരണ പുണ്യവാളന്മാർ ആയിരുന്നു. ഈ ബാവാ മലയാളത്തുനിന്നു സ്വദേശത്തേക്കു മടങ്ങിപ്പോയതു റഷ്യായും തുർക്കിയും തമ്മിൽ ഉണ്ടായ യുദ്ധകാലത്തായിരുന്നു. ബാവാ തുർക്കിനാട്ടിൽ എത്തിയപ്പോൾ അദ്ദേഹത്തിന്റെ കൈവശം യുദ്ധചിലവിലേക്കു സാഹായികധനമായി ഒരു വലിയ സംഖ്യ പിരിച്ചു കൊടുത്തയച്ചിട്ടുണ്ടെന്നും മറ്റും ഈ നാട്ടിൽനിന്നും ചില നവീകരണ വിദ്വാന്മാർ ഏതാനും മഹമ്മദിയരുടെ പേർവച്ചു ചില കള്ളയെഴുത്തുകൾ തുർക്കി ഗവർമ്മെണ്ടിലേക്കു അയക്കയുണ്ടായി. ആ എഴുത്തുകളെ അടിസ്ഥാനമാക്കി തുർക്കി ഗവർമ്മെണ്ടു വിചാരണയും അന്വെഷണവും നടത്തുകയും അതിൽവച്ചു ചില പീഡകൾ ഉണ്ടായേക്കാമെന്നു ബാവാ ഭയപ്പെടുകയും ചെയ്തു. എങ്കിലും ആ എഴുത്തുകൾ വിശ്വാസയോഗ്യങ്ങൾ അല്ലെന്നു സുൽത്താനു ബോദ്ധ്യപ്പെടുകയാൽ അതിനെപ്പറ്റി ഗൌരവമായ നടപടികൾ ഒന്നും പിന്നീടു നടത്തിയില്ലാ.

പത്രോസു പാത്രിയർക്കീസു ബാവായോടുകൂടെ മലയാളത്തു വന്നു തിരിച്ചുപോയ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ (കൊച്ചുബാവാ) ഇവിടെനിന്നു സ്വദേശത്തു എത്തിയശേഷം ഓമീദിൽ (ധയർബെക്കറിൽ) മെത്രാനായിരുന്നു. ആ കാലത്തു അർമ്മനായക്കാരുടെ പീഡയിൽ ഇദ്ദേഹം ആ സാധുക്കൾക്കു എന്തൊ സഹായങ്ങൾ രഹസ്യമായി ചെയ്തുകൊടുത്തു എന്നുള്ള കാരണത്തിന്മേൽ അദ്ദേഹവും തുർക്കിഗവർമ്മെണ്ടിന്റെ കോപത്തിനു പാത്രമായി. ഗവർമ്മെണ്ടു ഇദ്ദേഹത്തെ കൊന്നേക്കുമെന്നു ഉള്ളടത്തോളം സംശയം ജനിച്ചപ്പോൾ ആ ദേശങ്ങളിൽ ക്രിസ്ത്യാനികളുടെ സംരക്ഷണ ഏറ്റിരുന്ന ഫ്രെഞ്ചു കൊൺസലിന്റെ സഹായവും മദ്ധ്യസ്ഥതയും സംരക്ഷണയും പ്രാപിക്കുന്നതിനു വേണ്ടി അദ്ദേഹം റോമ്മാമതക്കാരനായി വേഷം കെട്ടിയതിനാൽ മരണത്തിൽനിന്നു രക്ഷ പ്രാപിച്ചതായി അറിഞ്ഞിട്ടുണ്ടു.

ഈയിടെ നടന്നതായി പറയുന്ന സ്ഥാനഭ്രംശത്തിനു ആരോപിച്ചിരിക്കുന്ന കാരണം രാജദ്രോഹമാണത്രെ. ഗീവറുഗീസു പാത്രിയർക്കീസിന്റെയും യാക്കോബു പാത്രിയർക്കീസിന്റെയും മറ്റും കാലത്തുണ്ടായവയായി മേൽപറഞ്ഞ സംഭവങ്ങൾ പോലെയുള്ള വല്ലതുമായിരിക്കാം ഇപ്പോൾ ആരോപിച്ചിരിക്കുന്ന രാജദ്രോഹകുറ്റമെന്നു വിചാരിപ്പാൻ ന്യായമുണ്ടു. ഈ സ്ഥാനഭ്രംശംമൂലം പാത്രിയർക്കാ സിംഹാസനത്തിൽ ഉണ്ടായ ഒഴിവിലേയ്ക്കു ആളിനെ തിരഞ്ഞെടുപ്പാൻ സുൽത്താൻ ആവശ്യപ്പെട്ടിട്ടുണ്ടെന്നും ആ തിര

ഞ്ഞെടുപ്പുയോഗം ക്യാംതാ കഴിഞ്ഞാൽ ഏറെ താമസിയാതെ ഉണ്ടാകുവാൻ ഇടയുണ്ടെന്നുംകൂടി മേൽപറഞ്ഞ ഇംഗ്ലീഷുപത്രത്തിൽ പ്രസ്താവിച്ചിട്ടുണ്ടു. ഇതെപ്പറ്റി കൂടുതലായി വല്ല അറിവും കിട്ടിയാൽ പിന്നാലെ പ്രസിദ്ധപ്പെടുത്തുന്നതാകുന്നു.

---

## ഒരു ലേഖനം.

എന്റെ പത്രാധിപർ സാറെ ഇതല്ലെ മലയാള മിത്രത്തിന്റെ പാതാളസൂത്രം. മുൻഒരു ലക്കം മിത്രം വായിച്ചപ്പോൾ എനിക്കു ചിരി വന്നുപോയി. കാരണം റഷ്യായിലെ ഗ്രീക്കുസഭയിൽ നോമ്പിന്റെ ഒന്നാം ഞായറാഴ്ചയിൽ തങ്ങളുടെ സഭയുടെ ശുദ്ധതയെ കാണിപ്പാൻ മതവിപരീതക്കാരെ ശപിക്ക പതിവുണ്ടു എന്നും അതിൽ അൎമ്മനായകാരനായ യാക്കോബു സൻസാലസിനും ആലക്സന്ത്രിയായിലെ ദിവസ്കോറോസു പാത്രിയക്കീസിനും ഭക്തിഹീനനായ സേവേറിയോസിനും ശാപം, ശാപം, ശാപം എന്നും ഓർത്തോദക്സായക്കാരായ ഗ്രീക്കചക്രവൃത്തികൾക്കു എന്നേക്കുമുള്ള ഓൎമ്മ എന്നും മൂന്നു പ്രാവശ്യം ചൊല്ലുകയും മറ്റും ചെയ്യുന്നതു നമ്മുടെ മിത്രപത്രാധിപരദ്ദേഹം ഇന്നാളിൽ പോയിരുന്നപ്പോൾ കേട്ടപോലും. ഇതിൽ യാക്കോബു സൻസാലസു എന്നു പറയുന്നതു യാക്കോബായക്കാരുടെ ആരംഭകാരനായ യാക്കോബു ബുൎദ്ദാനായയാണെന്നും സേവേറിയോസു എന്നു പറയുന്നതു അന്ത്യോഖ്യായിലെ ഒരു പാത്രിയക്കീസും (മോസോപോതാമിയാ) അല്ല മോനോഫീസായകാരനായിരുന്നതിനാൽ സ്ഥാനത്തിൽനിന്നു തള്ളപ്പെട്ട ആളുമാണെന്നും മറ്റും അദ്ദേഹം ചോദിച്ചറികയും ചെയ്തു. അതുകൊണ്ടു ഇംഗ്ലീഷുകാൎക്കു വിരോധവും റഷ്യാകാൎക്കു അനുകൂലവും വിവരമറിയാതെ സാധാരണ സംസാരിച്ചുവരുന്ന നമ്മുടെ യാക്കോബായക്കാർ ഇത അറിഞ്ഞിരിക്കേണ്ടതാണെന്നു അദ്ദേഹം ഗുണദോഷംപറയുന്നു. അതുകൊണ്ടു സാറെ നിങ്ങൾ എന്തു നിശ്ചയിച്ചതു. ഗുണദോഷം പറഞ്ഞാൽ കേൾക്കേണ്ടയൊ, അദ്ദേഹം എന്തു പ്രയാസപ്പെട്ടാണ ഇതു പോയി അറിഞ്ഞുംവച്ചു വന്നതു. അതുകൊണ്ടു ഞാൻ ഇനിയും അദ്ദേഹത്തിന്റെ പക്ഷംതന്നെ പറയും നിങ്ങൾ മുഷിഞ്ഞാലും വേണ്ടതില്ലാ ഇങ്ങിനെയുള്ള പച്ചപരമാൎത്ഥികളോടു എനിക്കു വലിയ സന്തോഷമാണ. നിങ്ങളും ചിലപ്പോൾ ഇദ്ദേഹത്തെ പച്ചപരമാൎത്ഥി എന്നു വിളിച്ചതു നേരാണെന്നു എനിക്കു ഇപ്പോൾ നല്ലവണ്ണം ബോധിച്ചു. അദ്ദേഹം പറയുന്നതു നേരല്ലെ, റഷ്യാകാർ നമ്മെ ഇങ്ങിനെ ആണ്ടുതോറും ശപിക്കുന്നതിനെ കേട്ടു സഹിപ്പാൻ വ

ഹിയാഞ്ഞിട്ടാണ അദ്ദേഹം ഈ ഗുണദോഷം നമ്മോട്ടു പറയുന്ന തു. നേരെ മറിച്ചു നമ്മുടെ അംഗ്ലിയാ മതസംഗതി ൲൯.ാം ഭാഗ ത്തിൽ പറഞ്ഞിരിക്കുന്നതുപോലെയാണൊ അവർ പറയുന്നതു. ഊൎശ്ലേമിലേയും അലക്സന്ത്രിയായിലേയും അന്തിയോകിയായിലേ യും സഭ പിഴച്ചിരിക്കുന്നു എന്നല്ലാതെ ഇവിടത്തെ യാക്കോബാ യക്കാർ പിഴച്ചു എന്നൊ മറ്റൊ പറഞ്ഞിട്ടില്ല. അതുകൊണ്ടു എ ന്റെ സാറെ ഇനിയും നമ്മുടെ മിത്രാധിപരോട്ടു കശ്മലമായിട്ടു ഒ ന്നും പറയരുതെ. മറ്റുവല്ലവരുമാണെങ്കിൽ നമ്മെക്കുറിച്ചു ഇത്ര യും സഹതാപം തോന്നുമൊ. അദ്ദേഹം അതു കേട്ടയുടനെ ന മ്മോട്ടു വന്നു പറഞ്ഞില്ലെ. എന്നുതന്നെയുമല്ലാ അവരുടെ മതസം ഗതി ഇതുവരെയും ഒന്നു ചൊവ്വെ വായിച്ചിട്ടു പക്ഷെ ഇനിയ ത്തെ മിത്രത്തിൽ തന്നെ ഇംഗ്ലീഷുകാരുടെയും പക്ഷം പറയരുതെ ന്നു അദ്ദേഹം നമ്മോട്ടു ഗുണദോഷിക്കും. അതുകൂടി ഇപ്പോൾ പറയാഞ്ഞിട്ടു പക്ഷെ നിങ്ങൾക്കു കുറെ മുഷിച്ചിൽ ഉണ്ടായിരിക്കാം അതുവേണ്ടാ പച്ചപരമാൎത്ഥികൾ അങ്ങിനെയാണ അപ്പഴപ്പോ ൾ കണ്ടതും കേട്ടതും ഒന്നും മനസ്സിൽ വച്ചേക്കാതെ അങ്ങുപറയും ശുദ്ധൻ ദുഷ്ടന്റെ ഫലം കാണിക്കുമെന്ന പഴഞ്ചൊല്ലുതന്നെ കേ ട്ടിട്ടില്ലെ. അതുകൊണ്ടു എന്റെ സാറെ നിങ്ങൾ ഇടക്കു കയറി വ ല്ലതും പറഞ്ഞു അദ്ദേഹത്തെ പിണക്കിക്കളയരുതെ. ഇതുപോലെ ഇനിയും നമുക്കു അറിയേണ്ടതായ" എന്തെല്ലാം കാൎയ്യം ഉണ്ടു അ തെല്ലാം ഈ പ്രാവശ്യം പോയി വരുമ്പോൾ പറഞ്ഞുതരും, അ തുവരെയും എന്റെ നിമിത്തം ഒന്നു ക്ഷമിക്കണമെ.

എന്നു യാ. സ. ഉ. കേ. സി.

---

## ഒരു മരണം.

ഓമല്ലൂർ ഇടവകയിൽ ചേന്ന പുലിമുകത്തു ഗീവറുഗീസുക ത്തനാരവർകൾ ഈ കഴിഞ്ഞ മേടമാസം ൨൦-ാം നു- തന്റെ ൬൩-ാ മത്തെ വയസ്സിൽ പരലോകം പ്രാപിച്ച വിവരം വ്യസനപൂൎവ്വം വായനക്കാരെ അറിയിച്ചുകൊള്ളുന്നു. മരണകാരണമായ രോഗം മുമ്പുതന്നെ ബാധിച്ചിരുന്ന ക്ഷയം ആയിരുന്നു. ദീനക്കിടക്കയിൽ ബന്ധുക്കൾ ശേഷക്കാർ മുതലായവരുടെ ഭക്തിപൂൎവ്വമായ ശുശ്രൂ യും ഇടവക ജനങ്ങളുടെ നന്ദിപൂൎവ്വമായ സഹായവും പ്രാൎത്ഥന യും വേണ്ടതുപോലെ ഉണ്ടായിരുന്നു എന്നുള്ളതു അദ്ദേഹത്തി ന്റെ സ്വഭാവവൈശിഷ്ട്യത്തെ നല്ലവണ്ണം വിശദീകരിക്കുന്നതാകു ന്നു. പട്ടക്കാരിൽ അവശ്യം വേണ്ടിയിരിക്കുന്ന നിഷ്കപടത മന

ത്താഴ്മ മുതലായ സൽസ്വഭാവങ്ങൾ അദ്ദേഹത്തിനു പ്രകൃതസിദ്ധങ്ങളായിരുന്നു എന്നു തല്പരിചിതന്മാരേവരും ഐകകണ്ഠ്യേന സമ്മതിക്കുന്നതാണ. ഒന്നിലധികം പട്ടക്കാരുള്ള സ്ഥലങ്ങളിൽ സാധാരണ ഉണ്ടാകാറുള്ള സൌന്ദൎയ്യത്തിരക്ക, അധികാരകാംക്ഷ, ദ്വേഷം, അസൂയ മുതലായ ദുൎഗ്ഗുണങ്ങളിൽനിന്നു അദ്ദേഹം കഴിയുന്നതും വിമുക്തനായിത്തന്നെ ഇരുന്നിരുന്നു. അദ്ദേഹം കൈപ്പട്ടൂർ പള്ളിക്കു വികാരിയായിരുന്നു എങ്കിലും വികാരിപിശാചിന്നു കീഴ്പെട്ടില്ലെന്നു തന്നെ പറയേണ്ടിയിരിക്കുന്നു. അന്യോന്യം ഭിന്നിച്ചിരിക്കുന്ന ഉഭയകക്ഷികൾക്കും അനുകൂലമായിത്തന്നെ സ്ഥിതി ചെയ്യുന്നതിന അദ്ദേഹത്തിന്റെ നിൎമ്മത്സര സ്വഭാവത്താൽ സാധിച്ചിട്ടുണ്ട. ഈ ദ്വിശംനായ ഒരു ഉത്തമ പട്ടക്കാരന്റെ വിയോഗം ഓമല്ലൂരും അതിനോടു ചേൎന്ന ഉള്ള ഇടവകകൾക്കു മാത്രമല്ലാ സമുദായത്തിന്നു പൊതുവെ അപരിഹാൎയ്യമായ ഒരു നഷ്ടമാണെന്നു പറയേണ്ടതില്ലല്ലൊ. അദ്ദേഹത്തിന്റെ ആത്മാനുകൂലാൎത്ഥം വിശ്വാസികളുടെ പ്രാൎത്ഥന അപേക്ഷിതമാകുന്നുവെന്നു ഓൎപ്പിച്ചുകൊണ്ടു തൽക്കാലം വിരമിക്കുന്നു.



## സൂചനകൾ.

ആൎത്താററുകേസു — ഈ മാസം ൧൦൦-നു മുതൽ മൂന്നുദിവസം പ്രതിഭാഗം വക്കീൽ നരസുവയ്യായുടെ വാദവും അടുത്ത രണ്ടു ദിവസം വാദിവക്കീൽ ഭാഷ്യമയ്യങ്കാരുടെ മറുപടിയും കൊണ്ടു ഈ കേസിലെ പ്രസംഗം അവസാനിച്ചിരിക്കുന്നു. നമ്മുടെ വിശുദ്ധ സഭയുടെ അവകാശത്തെ സ്ഥാപിച്ചു സത്യമായ തീരുമാനം ഉണ്ടാകുവാൻ വായനക്കാർ പ്രാൎത്ഥിക്കണമെന്നു ഓൎപ്പിക്കുന്നു.



പാത്രിയൎക്കീസു ബാവായുടെ സ്ഥാനഭ്രംശത്തെപ്പററി വേറൊരു ഭാഗത്തു ചേൎത്തിരിക്കുന്ന ഉപന്യാസം എഴുതിയതിൽ പിന്നെ കിട്ടിയിട്ടുള്ള ചില എഴുത്തുകളിൽ നിന്നു കാണുന്നതു എന്തെന്നാൽ- പാത്രിയൎക്കീസിന്റെ ലൌകീക അധികാരം നടത്തുന്നതിനു മൂസലിലെ ദീവന്നാസ്യോസ ബെഹനാം മെത്രാപ്പോലീത്തായെ തിരഞ്ഞെടുക്കയും അദ്ദേഹത്തെ അധികാരപ്പെടുത്തി ഗവൎമ്മേണ്ടു വിളംബരം ചെയ്കയും ചെയ്തിരിക്കുന്നു. കാലംചെയ്ത പാത്രിയൎക്കീസു ബാവായോടു കൂടി ഈ നാട്ടിൽ വന്നിരുന്ന മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ ഗവൎമ്മേണ്ടിനെ ഭയന്നു റോമ്മാ സഭക്കാരൻ എന്നവേഷം കെട്ടി നിന്നിരുന്നു എങ്കിലും ഇപ്പോൾ ഗവൎമ്മേണ്ടിന്റെ പ്രീതി സമ്പാദിക്കയാൽ തിരിച്ചു സുറിയാനി സഭയിലേക്കു വരികയും പോയ ഓശാന ഞായറാഴ്ച പരസ്യമായി ചേൎന്ന ശുശ്രൂഷ നടത്തുകയും ചെയ്തിരിക്കുന്നു. ഊർശ്ലേമിൽ ഉള്ള അബിസിനിയാക്കാരുടെ പള്ളിയും ദയറായും അബിസിനിയാക്കാരായ പട്ടക്കാർ മുതലായവരും ഊൎശ്ലേമിലെ മാർ ഈവാനിയോസു ഏലിയാസ ബാവായുടെ സംരക്ഷണയിൽ ഇരിക്കണമെന്നു അബിസിനിയാ ചക്രവൎത്തി കല്പന അയച്ചതനുസരിച്ചു അബിസിനിയാക്കാരുടെ ഊൎശ്ലേം പള്ളി നമ്മുടെ ബാവായുടെ ആധീനത്തിൽ ഏല്പിച്ചിരിക്കുന്നു.



ആലുവാപള്ളിക്കൂടം—ഇതിന്റെ പണിയ്ക്കു അങ്കമാലി ഇടവകയിൽ ഉൾപ്പെട്ട പള്ളിക്കാർ ഓരോ വർഷത്തെ പള്ളിവരുമാനം കൊടുക്കണമെന്നുള്ള നിശ്ചയത്തിന്മേൽ പണി ആരംഭിക്കയും ഒരു നിലയും മരപ്പണിയിൽ ഏതാനും തീരുകയും ചെയ്തിരിക്കുന്നു. ഇനി രണ്ടാം നിലയുടെ കല്പണിയും മേൽക്കൂട്ടിന്റെ ചില ഭാഗങ്ങളും ഉണ്ടായാൽ പണിമുഴുവനാകും. പള്ളിക്കൂടത്തിന്റെ ആരംഭകർത്താവായ നി. വ. ദി. ശ്രീ. മാർ അത്താനാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു സുഖക്കേടു ആരംഭിച്ചപ്പോൾ ഇതിൽ തല്പരന്മാരായി കണ്ടിരുന്ന ചില പള്ളിക്കാർ പിന്നോക്കം മാറി തുടങ്ങിയിരിക്കുന്നു എന്നറിയുന്നതിൽ വ്യസനിക്കുന്നു. പള്ളിക്കാർ കൊടുക്കാമെന്നു വാഗ്ദത്തം ചെയ്തിട്ടുള്ള സംഖ്യകൾ കൊടുക്കാതിരുന്നാൽ കെട്ടിടത്തിന്റെ പണി പൂർത്തിയാകയില്ലെന്നു മാത്രമല്ലാ ചെയ്ത പണി നിഷ്ഫലമായും തീരുന്നതാണു. അതിനാൽ ഈ കെട്ടിടത്തിന്റെ പണി രോഗിയായ തിരുമേനിയുടെ ചുമതലയിൽ നിന്നു വിടുർത്തി വലിയ തിരുമേനി ഭാരമേല്ക്കുകയും പള്ളിക്കാർ ഏററിട്ടുള്ള സംഖ്യയിൽ കൊടുത്തതു നീക്കി കൊടുപ്പാനുള്ള ബാക്കി ഉടനെ കൊടുക്കണമെന്നു കല്പനകൾ അയക്കുകയും ചെയ്തിരിക്കുന്നതായി അറിയുന്നു. ഈ സ്ഥിതിയ്ക്കു ഇനി ഉപായത്തിൽ പോകയില്ലെന്നു തീർച്ചയാണു. വാഗ്ദത്തം ചെയ്തിട്ടുള്ള സംഖ്യകൾ എല്ലാം നിർബന്ധിച്ചു പിരിക്കുവാൻ തിരുമേനി തീർച്ചപ്പെടുത്തിയിരിക്കുന്നു. പണം അയച്ചുകൊടുക്കാത്ത പള്ളികളിൽ തിരുമേനി തന്നെ എഴുന്നെള്ളി വസൂൽ ചെയ്യുന്നതുമാകുന്നു. അങ്ങിനെ വരുമ്പോൾ എഴുന്നെള്ളത്തു സംബന്ധമായ ചിലവുകൾ കൂടെ പള്ളിക്കാർ ചുമക്കേണ്ടി വരുന്നതാകയാൽ അതിനു ഇടകൊടുക്കാതെ ബാക്കി സംഖ്യകൾ ഉടൻ പള്ളിക്കാർ ആലുവായിൽ എത്തിച്ചുകൊടുക്കുമെന്നു വിശ്വസിക്കുന്നു.

---

ജീവനിക്ഷേപം—ഈ പേരിൽ ഒരു മാസിക പാമ്പാക്കുടെ നിന്നും ദി. ശ്രീ. കോനാട്ടു മല്പാൻ അവർകളുടെ അദ്ധ്യക്ഷതയിൽ പ്രതിമാസം പുറപ്പെടുവിപ്പാൻ നിശ്ചയിച്ചിരിക്കുന്നതായി മുമ്പിൽ പ്രസ്താവിച്ചിരുന്നതനുസരിച്ചു ൧ാം ലക്കത്തിന്റെ ഒരു പ്രതി നന്ദിപൂർവ്വം കൈപ്പററിയിരിക്കുന്നു. ഇതിൽ വിശുദ്ധ ദൈവമാതാവിന്റെ ജീവചരിത്രമാണു ആരംഭിച്ചിരിക്കുന്നതു. ഈ മാസിക സൂക്ഷിച്ചാൽ ഒടുവിൽ ഒന്നാകെ കുത്തിക്കെട്ടുമ്പോൾ ഒരു പുസ്തകമായി തീരുന്നതാണു.

ജീവനിക്ഷേപം മലയാളമിത്രത്തിനു ഒട്ടും രസിച്ചിട്ടില്ലെന്നു പുച്ഛരസത്തിൽ മിത്രം പറഞ്ഞിരിക്കുന്ന സൂചനകൊണ്ടു ഊഹിക്കേണ്ടിയിരിക്കുന്നു. കന്യക മറിയം പത്തുപ്രസവിച്ചു എന്നു പണ്ടു പീററു സായ്പു പഠിപ്പിച്ചപ്പോൾ സായ്പിന്റെ അതൃപ്തിയെ ഗണ്യമാക്കാതെ കന്യക ഒന്നേ പ്രസവിച്ചുള്ളു എന്നു പഠിപ്പിക്കയും അതുമൂലം സിമ്മനാരിയിലെ മല്പാൻ സ്ഥാനത്തിൽ നിന്നു സായ്പിനാൽ നീക്കപ്പെട്ടിട്ടും കൂസൽ ഇല്ലാതെ തന്റെ സത്യ ഉപദേശത്തെ പ്രസംഗിക്കയും ചെയ്ത കോനാട്ടു അബ്രാഹം മല്പാന്റെ ഇപ്പോഴത്തെ അനന്തരവൻ മിത്രത്തിന്റെ തൃപ്തിയും സന്തോഷവും അത്ര കാർയ്യമായി വിചാരിച്ചിട്ടുണ്ടെന്നു ഞങ്ങൾക്കു തോന്നുന്നില്ല.

ജീവനിക്ഷേപകർത്താവു പറഞ്ഞിട്ടുള്ള ഒരു ഭാഗം മിത്രം തെററായി ധരിച്ചു വ്യാഖ്യാനിച്ചിരിക്കുന്നതു ഇവിടെ തിരുത്തേണ്ടിയിരിക്കുന്നു. "ഈ പുസ്തകം ആദ്യം എഴുതപ്പെട്ടതു ക്രിസ്താബ്ദം ൪൦൧-ൽ മാത്രമാകുന്നു എന്നു തർജ്ജമക്കാരൻ മുഖവുരയിൽ സമ്മതിച്ചിരിക്കുന്നതു ആശ്വാസം തന്നെ" എന്നു മിത്രം എഴുതിയിരിക്കുന്നതിൽ ഒരു പിശകുണ്ടു. ൪൦൧-ൽ എഴുതപ്പെട്ടു എന്നു തർജ്ജമക്കാരൻ പറയുന്നതു. ദൈവമാതാവിന്റെ ജീവചരിത്രം ആദ്യം എഴുതപ്പെട്ടതു ആ വർഷത്തിൽ ആയിരുന്നു എന്നുള്ള അർത്ഥത്തിൽ അല്ല. ൪൦൧-ൽ എഴുതപ്പെട്ട ഒരു പഴയ കയ്യെഴുത്തു പുസ്തകത്തിൽ നിന്നാണു തർജ്ജമ ചെയ്യുന്നതെന്നത്രെ തർജ്ജിമക്കാരൻ പറയുന്നതു. അതുകൊണ്ടു ചരിത്രം ആ ആണ്ടിൽ ആദ്യമായി രചിക്കപ്പെട്ടു എന്നർത്ഥമാകുന്നതു അബദ്ധമാണു.

---

---

മലയാളമിത്രം പുഛമായി പറയാറുള്ള "അപ്പോക്രീപ്പാ" പുസ്തകങ്ങളുടെ പ്രചാരവും വായനയും വൎദ്ധിപ്പിക്കുന്നതിനു വേണ്ടി അംഗ്ലീയാ സഭയിൽ ഒരു പ്രത്യേക സംഘം ഉണ്ടു. ഈ സംഘത്തിന്റെ അദ്ധ്യക്ഷൻ വിൻചെസ്ററിലെ ബിഷോപ്പാണ. സിക്രട്ടെരി ഒരു പാദ്രിയുമാണ. ആ സംഘക്കാൎക്കും അംഗ്ലീയാ സഭയുടെ ഉപദേശം ഇന്നതാണെന്നറിഞ്ഞു കൂടാ എന്നു തോന്നുന്നു.

---

ഊൎശ്ലേമിലെ മാർ ഈവാനിയോസ ഏലിയാസ മെത്രാപ്പോലീത്താ അവൎകൾ യാക്കോബായ സുറിയാനിക്കാരുടെ വകയായി അവിടെയുള്ള വിശുദ്ധ മൎക്കോസിന്റെ ദയറായോടു ചേൎത്തു പുതിയ എടുപ്പുകൾ പണിയിച്ചു വരുന്നു എന്നും അവിടെ പലതരം സുറിയാനി പുസ്തകങ്ങൾ അടങ്ങിയ ഒരു നല്ല ലൈബ്രെറി സ്ഥാപിച്ചിരിക്കുന്നു എന്നും സുറിയാനി ഭാഷയിൽ വിശേഷ ജ്ഞാനം പ്രാപിക്കണമെന്നാഗ്രഹമുള്ളവൎക്കു ഈ ലൈബ്രെറി വളരെ പ്രയോജനകരമാണെന്നും ഗാൎഡിയൻ എന്ന ഇംഗ്ലീഷ പത്രത്തിൽ പ്രസ്താവിച്ചിരിക്കുന്നു.

---

തിരുവല്ലായിൽ നിന്നു വിശ്വസ്ഥനായ ഒരു ലേഖകൻ എഴുതുന്നതു:- "നവീകരണ സംഘത്തിലെ പ്രധാന അദ്ധ്യക്ഷന്മാരിൽ ഒരുവനായ വികാരി ജെനറാളിന്റെ അടുത്ത ഒരു ചാൎച്ചക്കാരനും എസ. സി. സിമ്മനാരിയിൽ ആറാം ഫാറത്തിൽ പഠിച്ചിരുന്ന ആളുമായ ഒരു യുവാവിനു ൧൦ നാളായി ചുഴലിദീനം ഉണ്ടായതിനാൽ പല ചികിത്സകളും കഴിച്ചിട്ടും യാതൊരു ഭേദവും വന്നില്ല. ഒടുവിൽ രോഗശാന്തിയ്ക്കായി പുതുകുളങ്ങരെ ക്ഷേത്രത്തിൽ ഈ യുവാവിനെ കൊണ്ടുപോയി അവന്റെ വകയായി ഒരു വിളക്കു വഴിപാടു വല്ലിക്കയും കോഴിയെ വെട്ടി ശിരസ്സിൽ രക്തം ഒഴിച്ചു ചില ക്രിയകൾ നടത്തുകയും ചെയ്തിരിക്കുന്നു. ഇതിനെപ്പററി അനേകം ആളുകൾ ജെനറാൾ അച്ചനോടു ആവലാധി പറഞ്ഞിട്ടും അദ്ദേഹം ഒഴികഴിവു പറഞ്ഞു വിട്ടിരിക്കുന്നു. വടക്കരുടെ മൂഢതയെക്കുറിച്ചു പശ്ചാത്തപിക്കുന്ന നമ്മുടെ കെ. എൻ. ഡിയുടെ രക്ഷപെട്ട കൂട്ടത്തിൽ വേദപാരായണം കൊണ്ടും വിദ്യാഭ്യാസം കൊണ്ടും ദൈവഭക്തികൊണ്ടും ഉണ്ടായിട്ടുള്ള ഗുണങ്ങളിൽ ഒന്നാണ ഇതെന്നു പറയേണ്ടിയിരിക്കുന്നു.

---

ദൈവാലയ കെട്ടിടങ്ങളെക്കുറിച്ചു പോയ എപ്രിൽ ൨൯-നു-ലെ ലിവിങ്ങ് ചൎച്ച് എന്ന പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു ദീൎഘപ്രസംഗത്തിൽ താഴെ എഴുതിയിരിക്കുന്ന ഭാഗം പ്രസ്താവിച്ചിരിക്കുന്നു.

"ഏതു സമുദായത്തിലും സഭയുടെ ശക്തിയും പ്രാബല്യവും കാണിക്കുവാൻ ഉപയോഗപ്പെടുന്ന പ്രധാന വസ്തു പള്ളികെട്ടിടങ്ങളാകുന്നു. പട്ടക്കാരന്റെ സ്വഭാവഗുണം, പ്രസംഗം, സംഗീതം, മുതലായവ സഭ മററുള്ളവൎക്കു ദൃഷ്ടാന്തീകരിക്കത്തക്കതായിരിപ്പാൻ അവശ്യം ഉൽകൃഷ്ടമായിരിക്കണം. എന്നിരുന്നാലും അവയുടെ ഗുണം ആരാധനക്കു കൂടുന്നവർ മാത്രമെ അനുഭവിയ്ക്കാറുള്ളു. എന്നാൽ പുറമെയുള്ളവർ ഒരു സമുദായത്തിന്റെ മഹിമയെ വിധിക്കുന്നതു ആ സമുദായം ദൈവാരാധന നടത്തുന്ന കെട്ടിടത്തിന്റെ വലിപ്പം, ഭംഗി, അലങ്കാരം മുതലായവ കൊണ്ടാകുന്നു. സഭ തന്റെ മക്കളിൽ ഉണ്ടാകുവാൻ ശ്രമിക്കുന്ന ആത്മീയ കൃപാവരങ്ങളുടെ പ്രത്യക്ഷമായ അടയാളം പുറമെയുള്ള അലങ്കാരമാകുന്നു. പുതിയ പുതിയ പള്ളികൾ ഈ കാലത്തു ധാരാളം ഉണ്ടാകുന്നു. പള്ളി സ്ഥാപിക്കുവാൻ പോകുന്നവർ ഈ തത്വം ആലോചിക്കേണ്ടതാണ്"

നാലാറു കഴുങ്ങും കുറെ പരമ്പും ഉണ്ടെങ്കിൽ പള്ളി ഒന്നു സ്ഥാപിച്ചു വാശിതീൎക്കാമെന്നു വിചാരിക്കുന്നവരുടെയും പള്ളിപണം കൊണ്ടു പള്ളിയ്ക്കു യാതൊരു അലങ്കാരവും ഉണ്ടാകാതെ പണമെല്ലാം ഇംഗ്ലീഷ പഠിത്വത്തിനു മാത്രം ചിലവു ചെയ്യണമെന്നു അഭിപ്രായപ്പെടുന്നവരുടെയും പൎയ്യാലോചനയ്ക്കു വേണ്ടി ഇതു പ്രസ്താവിയ്ക്കണമെന്നുള്ള അപേക്ഷയോടു കൂടി "ഒരു ദൈവാലയഭക്തൻ" മേല്പറഞ്ഞ ലിവിങ്ങ് ചൎച്ചിലെ ഉപന്യാസം ഞങ്ങളുടെ ദൃഷ്ടിയിൽ കൊണ്ടുവന്നിരിക്കുന്നു.

---